പരമഭട്ടാര ഗുരുകുലാശ്രമം വടയമ്പാടി

# സിൽവർ ജൂബിലി



ചട്ടമ്പിസ്വാമി തിരുവടികൾ

കൊല്ലവർഷം 1029 - 1099

# സുവനീർ '86



പരമഭട്ടാരഗുരുകുലാശ്രമം

# രജതജൂബിലി സ്മാരക ഗ്രന്ഥം

ശ്രീരാമാനന്ദ നഗർ

വടയമ്പാടി P. O. Pin. 682385

എറണാകുളം ജില്ല

## പത്രാധിപസമിതി

രക്ഷാധികാരി– ***സ്വാമി ഭാഗ്യാനന്ദതീർത്ഥപാദർ***

മുഖ്യപത്രാധിപർ– ***എം. പി. ഗോപാലകൃഷ്ണപിള്ള***

സഹപത്രാധിപന്മാർ– ***ഡോ: എൻ. ആർ. എളേടം***
***ശ്രീ. സി. പി. ഹരീന്ദ്രൻ***
***ശ്രീ. ടി. എസ് നാരായണൻനായർ***

ഖജാൻജി– ***സി. ജി. പരമേശ്വരൻനായർ.***

രജതജൂബിലി സ്മരണിക.

പരമഭട്ടാര ഗുരുകുലാശ്രമം
വടയമ്പാടി P.O
Pin: 682 308

# ഉള്ളടക്കം

## പത്രാധിപക്കുറിപ്പ്

പരമഭട്ടാരഗുരുകുലം ഇരുപത്തഞ്ചുവർഷം പൂർത്തിയാക്കി. അതിന്റെ സ്മരണയ്ക്കായി ഈ സുവനീർ പ്രസിദ്ധീകരിയ്ക്കുകയാണ്. സനാതന ധർമ്മപ്രചാരണവും നമ്മുടെ സംസ്ക്കാരിക നവോത്ഥാനവും ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന ഈ സ്ഥാപനം, കഴിഞ്ഞ കാലപ്രവർത്തനങ്ങളിലേക്കു തിരിഞ്ഞു നോക്കുമ്പോൾ വളരെ നേട്ടങ്ങളൊന്നും കൈവരിച്ചിട്ടില്ല. ഗ്രാമാന്തരീക്ഷത്തിൽ എന്നുമെന്നും ശാന്തി പ്രദാനം ചെയ്യുന്ന ഇവിടം, ആദ്ധ്യാത്മിക ചിന്തക്കും, മനനത്തിനും പറ്റിയ സ്ഥാനമാണ് എന്ന് ഞാൻ വിചാരിക്കുന്നു. ഇതിൽ ഉൾക്കൊള്ളിച്ചിട്ടുള്ള ലേഖനങ്ങൾ ഈ ലക്ഷ്യത്തിലേക്ക് ഒരു ചുവട് വയ്പാണ്.

ഇതിൽ സഹകരിച്ച സഹൃദയരായ ലേഖകന്മാർക്കും, ഇതു് പ്രസിദ്ധീകരിക്കുന്നതിൽ സഹായിച്ച എല്ലാവർക്കും നന്ദി പ്രകാശിപ്പിക്കട്ടെ.

*എം. പി. ഗോപാലകൃഷ്ണപിള്ള*
(ചീഫ് എഡിറ്റർ)

# അനുസ്മരണം



### പരമപദത്തിൽ

സർവ്വജ്ഞ ഋഷിരുത് ക്രാന്തഃ
സദ്ഗുരു ശ്ശുകവർത്മനാ
ആഭാതി പരമ വ്യോമ്നി
പരിപൂർണ്ണ കലാനിധിഃ
ലീലയാ കാലമധികം
നീത്വാന്തേ സ മഹാപ്രഭുഃ
നിസ്വം വ പുസ്സമുത് സൃജ്യ
സ്വം ബ്രഹ്മ യ പുരാസ്ഥിതഃ

*ശ്രീനാരായണഗുരുസ്വാമികൾ.*

ഓം

പരമഭട്ടാരക.

# ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ

(സി. ജി. പരമേശ്വരൻ നായർ)

ഭാരതം പുണ്യഭൂമിയാണെന്ന പ്രസിദ്ധമാണല്ലൊ. ഭൗതികമായ ഉത്കർഷത്തേക്കാൾ ആദ്ധ്യാത്മിക മണ്ഡലത്തിലുള്ള ഉയർച്ചയെ ആസ്പദമാക്കിയാണ് ആ പ്രശസ്തി ഉണ്ടായത്. ഉത്തരേന്ത്യയിലും ദക്ഷിണേന്ത്യയിലും എന്നു വേണ്ട ഭാരതത്തിന്റെ എല്ലാ ഭാഗത്തും ആത്മനിഷ്ഠരായ അനവധി മഹാത്മാക്കൾ ജന്മമെടുത്തിട്ടുണ്ട്. ധർമ്മത്തിന് തളർച്ചയും, അധർമ്മത്തിന് ഉയർച്ചയും ഉണ്ടാകുമ്പോൾ, ദോഷങ്ങളേയും ദുഷ്ടതയേയും ഉന്മൂലനം ചെയ്ത്, ധർമ്മസംസ്ഥാപനംകൊണ്ട് സജ്ജനങ്ങളെ രക്ഷിക്കുവാൻ ഭഗവാൻ അവതരിക്കുമെന്ന ഗീതാവാക്യം സാർത്ഥമാക്കുകയായിരിക്കാം ആ സംഭവങ്ങൾ. കേരളത്തിനും അങ്ങിനെയുള്ള മഹാത്മാക്കളുടെ ജന്മഭൂമിയാകുവാൻ ഭാഗ്യമുണ്ടായിട്ടുണ്ട്.

അങ്ങനെയുള്ള മഹാത്മാക്കളിൽ. ശ്രീ ശങ്കരഭഗവൽപാദർ പ്രഥമഗണനീയനായിരുന്നെന്ന് എല്ലാവർക്കുമറിയാമല്ലൊ. അതിനുശേഷം കേരളത്തിലെ ആദ്ധ്യാത്മികവും, സാമുദായികവുമായ പരിവർത്തനത്തിന് മാർഗ്ഗം തെളിയിച്ചത് പരമഭട്ടാര ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമി തിരുവടികളായിരുന്നു. ആ പരിപാവന നാമധേയ സ്മാരകമായി വടയമ്പാടിയിൽ ശ്രീ ഭഗ്യാനന്ദ തീർത്ഥപാദ സ്വാമികൾ ''പരമഭട്ടാരഗുരുകുലം'' സ്ഥാപിച്ചു നടത്തിവരുന്നുണ്ട് എന്നത് ഇതിനകം കേരളീയരെല്ലാം അറിഞ്ഞിരിക്കുന്നു. ഏകദേശം എട്ടുവർഷക്കാലമായി പുരോഗമിച്ചുകൊണ്ടിരിക്കുന്ന ആ സ്ഥാപനത്തിൽനിന്നും പ്രസിദ്ധീകരിക്കുന്ന ഈ ഗ്രന്ഥത്തിൽ ആ പരമഭട്ടാര ഗുരുദേവന്റെ ഒരു ചുരുങ്ങിയ ജീവചരിത്രവും അദ്ദേഹം ജനതയുടെ സർവ്വതോമുഖമായ ഉത്കർഷത്തിനുവേണ്ടി ആവിഷ്ക്കരിച്ച തത്വത്തെപ്പററിയുള്ള ഒരു ചെറിയ വിവരണവും അവതരിപ്പിക്കുകയെന്നതാണ് ഈ ലേഖനത്തിന്റെ ഉദ്ദേശ്യം. ആ പരമാചാര്യന്റെ പരമ്പരയിൽ ദീർഘകാലം ത്യാഗജീവിതം നയിച്ച ശ്രീ ഭക്താനന്ദ സ്വാമികളുടെ 86-ാമത്തെ ജന്മദിനത്തോടനുബന്ധിച്ച്, പരമഭട്ടാര ഗുരുകുലത്തിലെ ആരാധനാ മണ്ഡപത്തിൽ പരമഭട്ടാര പരബ്രഹ്മസ്വരൂപ പ്രതിഷ്ഠ നടത്തുകകൂടി ചെയ്യുന്ന ഈ അവസരത്തിൽ ഇത് അത്യന്താപേക്ഷിതവുമാണ്.

ശ്രീ പരമഭട്ടാര സ്വാമി തിരുവടികൾ തിരുവനന്തപുരത്തിനു സമീപം 'കൊല്ലൂർ'' ഗ്രാമത്തിലെ 'ഉള്ളൂർക്കോട്ട്'' എന്ന ഒരു ഭവനത്തിൽ 1853 ആഗസ്റ്റ് 25-ാംനു (കൊല്ലവർഷം 1029 ചിങ്ങം 11-ാംനു) ഭരണി നാളിലാണ് ഭൂജാതനായത്. അമ്മയുടെ പേരു് തിരുനങ്കയെന്നും അച്ഛന്റെ പേര് വാസുദേവ

ശർമ്മ എന്നുമായിരുന്നു ആ മാതാപിതാക്കരം പുത്രനു് 'അയ്യപ്പൻ' എന്നാണു പേരിട്ടിരുന്നതെങ്കിലും 'കുഞ്ഞൻ' എന്ന ഓമനപ്പേരിലാണു് അദ്ദേഹത്തെ വിളിച്ചുവന്നതു്.

കുടുംബത്തിലെ ദാരിദ്ര്യംമൂലം കുട്ടിയുടെ വിദ്യാഭ്യാസത്തിൽ ശ്രദ്ധിക്കാൻ മാതാപിതാക്കരംക്കു് കഴിഞ്ഞില്ല. ജ്യേഷ്ഠനിൽനിന്നും കൂട്ടുകാരിൽനിന്നുമൊക്കെയാണു ബാലപാഠങ്ങരം പഠിച്ചതു്. കൊല്ലൂർ അത്തിയറ മഠത്തിൽ അവിടത്തെ കുട്ടികളെ ഒരു ശാസ്ത്രികരം പഠിപ്പിക്കുന്നതു് കേട്ടു പഠിച്ചു തുടങ്ങിയ ഈ ബാലന്റെ സാമർത്ഥ്യം മനസ്സിലാക്കി, ശാസ്ത്രികരം തന്നെ ക്ലാസ്സിൽ വിളിച്ചിരുത്തി പഠിപ്പിച്ചു തുടങ്ങി. അങ്ങനെ അദ്ദേഹം സംസ്കൃതത്തിൽ പ്രാവീണ്യം നേടി, അക്കാലത്തു് അടുത്തുള്ള ഒരു ക്ഷേത്രത്തിൽ ധ്യാനനിരതനായിരുന്ന അജ്ഞാതനായ ഒരു സന്ന്യാസി അദ്ദേഹത്തിനു് 'ബാലസുബ്രഹ്മണ്യമന്ത്രം' ഉപദേശിച്ചുകൊടുത്തു. ആ മന്ത്രം സിദ്ധിവരുത്തിയതുകൊണ്ടാണു, തനിക്കു വേണ്ടതെല്ലാം സാധിച്ചതെന്നു് ചട്ടമ്പിസ്വാമികരം പിൽക്കാലത്തു് പലരോടും പറഞ്ഞിട്ടുണ്ടു്.

പിന്നീടു് പേട്ടയിൽ രാമൻപിള്ളയാശാന്റെ പാഠശാലയിൽ ചേർന്നു് സംഗീതവും കളിപ്പാട്ടുവായനയും കുഞ്ഞൻപിള്ള അഭ്യസിച്ചു അക്കാലത്തു് അദ്ദേഹം വിനോദചിത്രങ്ങരം വരയ്ക്കുകയും ചെയ്തിരുന്നു രാമൻപിള്ള ആശാന്റെ പാഠശാലയിൽ കുഞ്ഞൻപിള്ള ചട്ടമ്പി (മോണിട്ടർ) ആയിരുന്നു. അങ്ങനെയാണു് കുഞ്ഞൻപിള്ളച്ചട്ടമ്പി എന്നപേരിൽ സ്വാമികരം അറിയപ്പെടാനിടയായതു്, അക്കാലത്തു് അദ്ദേഹം അടുത്തുള്ള ക്ഷേത്രസങ്കേതത്തിൽപോയി രാത്രികാലങ്ങളിൽ ധ്യാനനിരതനായിരിക്കുക പതിവായിരുന്നുവത്രെ ജാതിമതഭേദബുദ്ധിയില്ലാതിരുന്ന അദ്ദേഹം ഈഴവസ്നേഹിതന്മാരുടെ വീടുകളിൽനിന്നും മററും ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു.

രാമൻപിള്ളയാശാന്റെ നേതൃത്വത്തിൽ അന്നു് പ്രവർത്തിച്ചിരുന്ന 'ജ്ഞാനപ്രജാഗരം' എന്ന സാഹിത്യസമാജത്തിൽ പല പ്രമുഖ പണ്ഡിതന്മാരും പങ്കെടുത്തു വന്നിരുന്നു. അങ്ങനെയാണു് സുബ്രഹ്മണ്യോപാസകനും ഹഠയോഗിയുമായ 'തൈക്കാട്ടു് അയ്യാവു്' സ്വാമികളുമായി കുഞ്ഞൻപിള്ളച്ചട്ടമ്പി പരിചയപ്പെട്ടതു്. അദ്ദേഹത്തിൽനിന്നും ഹഠയോഗമുറകരം അഭ്യസിച്ചു സിദ്ധിവരുത്തുകയും ചെയ്തു തിരുവനന്തപുരം രാജകീയ കോളേജിൽ തമിഴ് പണ്ഡിതനായിരുന്ന 'സ്വാമിനാഥ ദേശിക'നിൽനിന്നും തമിഴിലുള്ള തത്വശാസ്ത്ര ഗ്രന്ഥങ്ങളും വ്യാകരണാദികളും സ്വാമികരം പഠിച്ചു. ഇതുകൊണ്ടൊന്നും വിജ്ഞാനതൃഷ്ണ ശമിക്കാതിരുന്ന സ്വാമികരം, തിരുവനന്തപുരത്തു നവരാത്രി വിദ്വൽസദസ്സിൽ സംബന്ധിക്കുവാൻ വന്നിരുന്ന 'സുബ്ബാജടാപാഠികരം' എന്ന തമിഴ് പണ്ഡിതന്റെ കൂടെ ''കല്ലടക്കുറിശ്ശി''യിലേക്കു്പോയി. നാലുവർഷക്കാലം അദ്ദേഹത്തോടൊത്തു താമസിച്ചു് വേദവേദാന്താദികളിലും, ശാസ്ത്രങ്ങളിലും, തർക്കവ്യാകരണാലങ്കാരാദികളിലും, കാവ്യനാടകാദികളിലും പാണ്ഡിത്യം സമ്പാദിച്ചു. അവിടത്തെ വിദ്യാഭ്യാസം പൂർത്തിയാ



കുവ ഗുരുകുല പ്രതിഷ്ഠ

പരമഭട്ടാരഗുരുകുലാശ്രമം

ശ്രീരാമാനന്ദനഗർ

വടയമ്പാടി

യാക്കിയശേഷം സ്വാമികൾ ഇന്ത്യയൊട്ടുക്കും പര്യടനം നടത്തുകയും അനേകം പണ്ഡിതന്മാരുമായി പരിചയിക്കുകയും അപൂർവ്വങ്ങളും പുരാതനങ്ങളുമായ പല കൃതികളും സംഭരിക്കുകയും ചെയ്തു. സ്വദേശത്തേയ്ക്കു മടങ്ങുംവഴി മരുത്വാമലയിൽവച്ച് ''ആത്മാനന്ദസ്വാമികൾ'' എന്നറിയപ്പെടുന്ന 'കുമാരവേലു'യോഗിയിൽനിന്നു തമിഴിലുള്ള യോഗാഭ്യാസമുറകൾ പരിശീലിച്ചു. അക്കാലത്തു് സ്വാമികൾക്ക് ഇരുപത്തേഴ വയസ്സേ പ്രായമായിരുന്നുള്ളു. കൃപക്കര പോററിയുടെ മഠത്തിലുണ്ടായിരുന്ന അപൂർവ്വഗ്രന്ഥങ്ങൾ വായിച്ച് മന്ത്രതന്ത്രാദികളിലും, വൈദ്യം, ജ്യോതിഷം, മർമ്മശാസ്ത്രം, മുതലായവയിലും, അറിവുനേടിയതു് ഇക്കാലത്താണ് സംഗീതോപകരണങ്ങൾ കൈകാര്യം ചെയ്യുന്നതും അദ്ദേഹത്തിനറിയാമായിരുന്നു ഗുസ്തിമുറകളിലും സ്വാമികൾക്ക് നല്ല ജ്ഞാനമുണ്ടായിരുന്നു,

ഇങ്ങനെ അദ്ദേഹം സർവ്വവിദ്യാധിരാജനും സകല കലാവല്ലഭനുമായിത്തീന്നു. അദ്ദേഹത്തിനു് സാധാരണ സന്യാസിമാരേപ്പോലെ കാവിവസ്ത്രമോ, കമണ്ഡലുവോ, യോഗദണ്ഡോ ഒന്നും ഉണ്ടായിരുന്നില്ല. ഒരു വെള്ളമുണ്ടു് ഉടുക്കുകയും മറെറാന്നു് ദേഹത്തിടുകയും മാത്രമേ അദ്ദേഹം ചെയ്തിരുന്നുള്ളു

സ്വാമികളുടെ ആദർശത്തിൽ വിശ്വസിച്ചിരുന്ന അസംഖ്യം ഭക്തജനങ്ങളും, ആശ്രിതരും, ശിഷ്യരും കേരളത്തിലുടനീളമുണ്ടു്. ശ്രീ നാരായണഗുരുസ്വാമികൾ, ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ, ശ്രീ തീർത്ഥപാദ പരമഹംസസ്വാമികൾ, ശ്രീരാമാനന്ദ തീർത്ഥപാദ സ്വാമികൾ ഇവരാണ് ശിഷ്യപ്രമുഖന്മാർ. തിരുവനന്തപുരം കോട്ടയ്ക്കകത്തുള്ള അഭേദാനന്ദാശ്രമം, ആറയൂരാശ്രമം, വാഴൂർ; കരുനാഗപ്പള്ളി, എഴുമററൂർ കിടങ്ങന്നൂർ, പുത്തൻകരിശ്ശു്. മുലമററം തുടങ്ങിയ ദിക്കുകളിലുള്ള ആശ്രമങ്ങൾ എന്നിവയെല്ലാം സ്വാമികളുടെ ആദർശങ്ങളും പാരമ്പര്യവും പുലത്തിപ്പോരുന്നു.

പന്മനയിൽ വച്ചു് 1099 മേടമാസം 23–ാംതീയതി ശ്രീ ചട്ടമ്പിസ്വാമികൾ സമാധിയടഞ്ഞു. സ്വാമികൾ നേരത്തെ നിർദ്ദേശിച്ചിരുന്ന സ്ഥാനത്തു് അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടം വിധിപ്രകാരം സംസ്കരിക്കുകയും ചെയ്തു. ആ സമാധിപീഠത്തിൽ ശിവലിംഗ പ്രതിഷ്ഠ നടത്തുവാൻ ഭാഗ്യം സിദ്ധിച്ചതു് ശ്രീരാമാനന്ദതീർത്ഥപാദ സ്വാമികളുടെ ശിഷ്യനായ ശ്രീ ഭക്താനന്ദ തീർത്ഥപാദ സ്വാമികൾക്കാണ്. ശ്രീ കുമ്പളത്തു ശങ്കുപ്പിള്ള അവർകളുടേയും മററും പരിശ്രമത്താൽ ആ സമാധിപീഠം ബാലഭട്ടാരകേശ്വരക്ഷേത്രം എന്ന പേരിൽ നിത്യപൂജാദികൾ നടത്തി സംരക്ഷിച്ചുവരുന്നു.

വിജ്ഞാനപ്രദങ്ങളും വിപ്ലവാത്മകങ്ങളുമായ അനേകം ഗ്രന്ഥങ്ങളും,പ്രബന്ധങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ടു്. പ്രാചീന മലയാളം, വേദാധികാരനിരൂപണം, അദ്വൈതചിന്താപദ്ധതി, ശ്രീചക്രപൂജാകല്പം, ക്രിസ്തുമതച്ഛേദനം, ക്രിസ്തുമതസാരം, ആദിഭാഷ, ജന്തുകാരുണ്യനിരൂപണം, ചിദാകാശലയം, സർവ്വമതസാമരസ്യം തുടങ്ങിയ ഗ്രന്ഥങ്ങളും, മനോനാശം, ദേശനാമങ്ങൾ, ശരീരതത്വസംഗ്രഹം, പ്രപഞ്ചത്തിൽ സ്ത്രീപുരുഷ

ന്മാർക്കുള്ള സ്ഥാനം, തമിഴകം എന്നിങ്ങനെയുള്ള പ്രബന്ധങ്ങളും അവയിൽ പ്രാധാന്യമർഹിക്കുന്നു.

തിരുവടികളുടെ ശിഷ്യപ്രശിഷ്യരും ഭക്തരുമായ ഒരു വലിയ വിഭാഗം ജനങ്ങൾ ഇന്നു കേരളത്തിലുണ്ടു്. അവരെല്ലാംകൂടി ഏകോപിച്ചു് സംഘടിതമായ മാർഗ്ഗത്തിൽ കൂടി പാരിപാടികങ്ങളായ ധർമ്മപദ്ധതികൾ നടപ്പിൽ വരുത്തിയാൽ അതു് കേരളത്തിനു് ഒരു മഹാനുഗ്രഹമായിരിക്കും. അതിനു് ഈശ്വരാനുഗ്രഹമുണ്ടാകട്ടെ.

''മംഗളം ദിശതു തീർത്ഥപാദവർ
ത്മാരുണോ/ ഖില കലാവിലാസഃ:
സ്സുന്ദരാസ ഇതി വിശ്രുതസ്സപാ
ന്നിന്ധയാ/ പരമരാഹ്വയോമുനി:

# തീർത്ഥപാദ സമ്പ്രദായം

സജ്ജന സംസർഗ്ഗം കൊണ്ടും ശാസ്ത്രപരിശീലനം കൊണ്ടും, കഠിന തപശ്ചര്യകൾ കൊണ്ടും ഹിന്ദു സംസ്ക്കാരത്തിന്റെ അന്ത:സത്തയായ ജീവബ്രഹ്മൈക്യാനുഭൂതി നേടി ആത്മാരാമനായി സഞ്ചരിച്ചുകൊണ്ടിരുന്ന ഒരു അതിവർണ്ണാശ്രമിയായിരുന്നു പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ.

പണ്ടു വേദാന്ത സമ്പ്രദായത്തിൽ ദ്വിജന്മാർക്കു മാത്രമേ പ്രവേശനാനുവാദമുണ്ടായിരുന്നുള്ളു. വൈദിക വിധിയനുസരിച്ചു് കർമ്മങ്ങളും, ഉപാസനകളും, ചെയ്തു് അന്തഃക്കരണശുദ്ധി നേടിയിട്ടുള്ള ഒരു ദ്വിജനു് സന്യാസപൂർവ്വകമായ ജ്ഞാനോപദേശം നൽകി അയാളെ അദ്വൈത ബ്രഹ്മസാക്ഷാൽക്കാരത്തിൽ എത്തിക്കുകയാണു് വേദാന്ത സമ്പ്രദായത്തിന്റെ മുഖ്യോദ്ദേശം.

എങ്ങനെയെന്നാൽ, വേദാന്ത സമ്പ്രദായമനുസരിച്ചു്, സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മം ഒന്നുമാത്രമേ സത്യമായിട്ടുള്ളു കയറിൽ പാമ്പെന്നപോലെ അനാദിയായ മായാശക്തിയാൽ ആ ബ്രഹ്മം ഈശ ജീവ ജഗത് സ്വരൂപേണ തോന്നുക മാത്രമാണ്. മായ ബ്രഹ്മത്തിൽനിന്നു ഭിന്നമോ ബ്രഹ്മത്തിന്റെ അംശമോ അല്ല. അതു് സത്തും അസത്തും അല്ല. അനിർവചനീയമായ ഒരു കല്പിത വസ്തുവാണതു്. ആ മായയുടെ പരിണാമവും, ബ്രഹ്മത്തിന്റെ വിവർത്തനവുമാണീലോകം. ജീവൻ ബ്രഹ്മസ്വരൂപനാണെങ്കിലും, മായനിമിത്തം അനൃത ജഡ ദുഃഖാത്മകമായ ലോകത്തെ സച്ചിദാനന്ദസ്വരൂപമായി തെററദ്ധരിച്ചിരിക്കുകയാണു് തന്നിമിത്തം ദേഹാഭിമാനിയായിത്തീർന്ന ജീവൻ ദൃശ്യാത്മകമായ ലോകത്തിൽനിന്നു വിഷയസുഖമനുഭവിച്ചു തൃപ്തിയടയാൻ അനവരതം പരിശ്രമിച്ചുകൊണ്ടാണിരിക്കുന്നതു്.

### ഇതാണു് ജീവഭാവം

ഈ ജീവഭാവത്തിൽ ജനിച്ചും മരിച്ചും കഴിയുന്ന ജീവൻ, സുകൃതവശാൽ സാധനചതുഷ്ടയ സമ്പന്നനായ ദ്വിജൻ (ബ്രാഹ്മണൻ)മാത്രമാണെന്നും, ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും എതിർ പ

ക്ഷഭേദമുണ്ട്.) ആയിത്തീർന്നു. ബ്രഹ്മനിഷ്ഠനായ ഗുരുവിനെ പ്രാപിച്ച് ആദ്ധ്യാത്മികോപദേശത്തിന് അഭ്യർത്ഥിക്കുന്നു. ആ ഗുരു തത്വമസി, മുതലായ മഹാവാക്യങ്ങൾ ആ ശിഷ്യന് ഉപദേശിച്ചു കൊടുക്കുന്നു.

ശിഷ്യൻ ഉത്തമാധികാരിയാണെങ്കിൽ ശ്രവണമാത്രത്തിൽ തന്നെ ''അഹം ബ്രഹ്മാസ്മി'' എന്ന അഖണ്ഡാകാരവൃത്തിയുണ്ടാകുകയും അജ്ഞാനം നശിച്ച ജീവന്മുക്തനാവുകയും ചെയ്യുന്ന മദ്ധ്യമാധികാരിയോ കനിഷ്ഠികാധികാരിയോ ആണെങ്കിൽ ഗുരുവിൽ നിന്നു ശ്രവിച്ച മഹാവാക്യത്തിന്റെ അർത്ഥത്തെക്കുറിച്ച് മനനവും നിദിദ്ധ്യാസനവും ചെയ്ത് നിർവികല്പസമാധി സമ്പാദിച്ച് ബ്രഹ്മസ്വരൂപനിർണ്ണിതിവരുത്തി ജീവന്മുക്തനാകുന്നു കയറിൽ തോന്നിയ പാമ്പ്, ആ കയറിന്റെ സ്വരൂപത്തെക്കുറിച്ചുള്ള ബോധമുണ്ടാകുമ്പോൾ നശിക്കുന്നു അതുപോലെ ബ്രഹ്മത്തിൽ കല്പിക്കപ്പെട്ട പ്രപഞ്ചം ബ്രഹ്മസ്വരൂപബോധമാകുന്ന – ഞാൻ ബ്രഹ്മമാണെന്നുള്ള – വൃത്തിജ്ഞാനത്തിൽ നശിക്കുന്നു. അതിനാൽ മോക്ഷസാധനം ജ്ഞാനം മാത്രമാണ്. ഇങ്ങനെയാണ് വേദാന്ത സമ്പ്രദായത്തിന്റെ സാമാന്യസ്വരൂപം. ഇതു തന്നെയാണ്. അദ്വൈതവേദാന്തം.

ശ്രീ ശങ്കര ഭഗവത് പാദർ അത്യുന്നതമായ ഒരു തത്വശാസ്ത്രമെന്ന നിലയിൽ ഉയർത്തിയിട്ടുള്ള അദ്വൈത വേദാന്ത സമ്പ്രദായം ആര്യഭാഷയിൽ ലഭിച്ചിട്ടുള്ള വേദ പുരാണേതിഹാസങ്ങളുടേയും ദർശനങ്ങളുടേയും സാരസർവ്വസ്വമാണ്.

അദ്വൈത വേദാന്ത വിജ്ഞാനത്തിന് അധികാരി 'ദ്വിജൻ' മാത്രമാണെന്നുള്ള വിധിയെ പരമഭട്ടാര ഗുരുദേവൻ ആചരിച്ചിട്ടില്ലെന്നുമാത്രമല്ല എതിർക്കുകയും ചെയ്തിരുന്നു. വേദാധികാര നിരൂപണം എന്ന പേരിൽ അദ്ദേഹം ഒരു ഗ്രന്ഥമെഴുതിയതു്. ജാതിശ്ശൂദ്രനുപോലും വേദാധികാരമുണ്ടെന്നു് ശ്രുതിയുക്ത്യനുഭവങ്ങളെക്കൊണ്ടുതന്നെ തെളിയിക്കുന്നതിനാണ്.

അഗസ്ത്യൻ, കണ്ണപ്പൻ, അപ്പർ, തിരുജ്ഞാന സംബന്ധ സ്വാമികൾ മുതലായ ദ്രാവിഡാചാര്യന്മാരിൽ കൂടി വെളിപ്പെട്ടിട്ടുള്ള യോഗജ്ഞാന ശാസ്ത്രങ്ങളുടെ ഒരു സമാഹാരമാണ് സിദ്ധാന്ത സമ്പ്രദായം വേദാന്തസമ്പ്രദായവും സിദ്ധാന്ത സമ്പ്രദായവും പ്രക്രിയാ വ്യത്യാസം കൊണ്ടും, സാങ്കേതിക പദങ്ങളുടെ ഭേദം കൊണ്ടും, വിഭിന്നങ്ങളാണെന്നു തോന്നിയാലും തത്വങ്ങളിൽ അദ്വൈത സിദ്ധാന്തത്തെത്തന്നെയാണ് മുഖ്യലക്ഷ്യമായി കരുതിപ്പോരുന്നതു്. ചാതുർവർണ്ണ്യവ്യവസ്ഥയെ അംഗീകരിക്കാനോ, ദ്വിജന്മാർക്ക് പ്രാമാണ്യം നൽകാനോ ദ്രാവിഡർ ഒരുങ്ങിയില്ല. ചര്യ, ക്രിയ, യോഗം, ജ്ഞാനം ഇവകൊണ്ട് പക്വതനേടിയിട്ടുള്ള ഏതധികാരിക്കും അനുഭൂതി സമ്പന്നനായ ആചാര്യർ ദീക്ഷാപൂർവ്വമുള്ള തത്വോപദേശം നൽകി അയാളെ അഖണ്ഡ പരിപൂർണ്ണജ്ഞാനാത്മകമായ ശിവാദ്വൈതാനുഭൂതിയിൽ എത്തിക്കുന്നു.

ശ്രീ പരമഭട്ടാര ഗുരു തിരുവടികൾ സിദ്ധാന്തസമ്പ്രദായത്തിൽപ്പെട്ട ഒരു തുറവി ആയിരുന്നെങ്കിലും, ഈ രണ്ടു മാർഗ്ഗങ്ങളിലും ഒരുപോലെ പാണ്ഡിത്യവും അ

നുഭൂതിയും സമ്പാദിച്ചിട്ടുള്ള ഒരു മഹർഷി വര്യനായിരുന്നു. അതിനാൽ വേദാന്തത്തേയും, സിദ്ധാന്തത്തേയും സമന്വയിച്ചിട്ടുള്ള ഒരു അദ്വൈതസമ്പ്രദായമാണ് സർവ്വതന്ത്രസ്വതന്ത്രനായ അവിടന്ന് പ്രചരിപ്പിച്ചതു്. തീർത്ഥപാദസമ്പ്രദായം എന്നാണിതിനു പേരു്.

സന്യാസിമാരുടെ ദശനാമങ്ങളിൽപ്പെട്ടതാണ് ''തീർത്ഥ' ശബ്ദം. ഉപാസനയിലും യോഗമാർഗ്ഗങ്ങളിലും സിദ്ധാന്ത സമ്പ്രദായത്തേയും, ജ്ഞാനമാർഗ്ഗത്തിൽ വേദാന്തത്തെയും, സമന്വയിച്ചുകൊണ്ടുള്ള വിചാരക്രമങ്ങളാണ് തീർത്ഥപാദസമ്പ്രദായത്തിലെ സന്യാസിമാർ അംഗീകരിച്ചിരിക്കുന്നതു്.

ജീവൻ പരമാർത്ഥത്തിൽ ശിവസ്വരൂപമാണെങ്കിലും, ശക്തിയുടെ അംശമായ മായ നിമിത്തം അണവും, ജനന മരണാദി ദുഃഖങ്ങളോടു കൂടിയതുമാണെന്ന് തെററിദ്ധരിച്ചിരിക്കുകയാണ് ചെയ്യുന്നതു്. അങ്ങനെയുള്ള ജീവന്റെ ''ആണവമാലാ''ദി ദോഷങ്ങളില്ലാതാക്കി അവനിൽ ശിവസ്വരൂപത്തിന്റെ പ്രത്യഭിജ്ഞ ഉദിപ്പിക്കുന്നതിന് സാക്ഷാൽ ശിവസ്വരൂപനായ ആചാര്യന്റെ ആദ്ധ്യാത്മികശക്തി പ്രസരിക്കുന്ന ദൃഷ്ടിദീക്ഷ''യ്ക്കു മാത്രമേ കഴിവുള്ളുവെന്നാണ് സിദ്ധാന്തപക്ഷം.

വേദാന്തശാസ്ത്രത്തിൽ പ്രതിപാദിക്കുന്ന മായ വെറും കല്പിതവും സിദ്ധാന്ത സമ്പ്രദായത്തിൽ പ്രതിപാദിക്കുന്ന ശക്തിസ്വരൂപിണിയായ മായ നിത്യവും ശിവസ്വരൂപവുമാണ്. അതിനാൽ വേദാന്തമതത്തിൽ നാനാത്വപ്രതീതിയററിരിക്കുന്ന നിർവ്വികല്പസമാധിയിൽ മാത്രമേ പ്രതിബന്ധരഹിതമായ അദ്വൈത ബ്രഹ്മസാക്ഷാൽകാരം സിദ്ധിക്കുകയുള്ളു. സിദ്ധാന്തമതപ്രകാരം അങ്ങനെയല്ല സമാധിദശയിലെന്ന പോലെ തന്നെ വ്യുത്ഥാനദശയിലും ജ്ഞാനികൾക്ക് അദ്വൈതാനുഭൂതിയുണ്ടാകും. എങ്ങനെയെന്നാൽ തിര, നുര, ചുഴി മുതലായ രൂപഭേദങ്ങൾ കാണുമ്പോഴും അതു് വെള്ളമാണെന്നറിയുന്നതുപോലെ നാനാ തരത്തിൽ കാണുന്ന ഭേദപ്രതിഭാസമെല്ലാം അറിവിൽ തികവായ ശിവസ്വരൂപവും, ഏകവും, പരിപൂർണ്ണവും ആണെന്ന് നിശ്ചയിച്ചുറക്കാൻ കഴിയുന്നതാണ്. സൂക്ഷ്മവിചാരത്തിൽ ഇവരണ്ടും ഒരേ അദ്വൈതാനുഭവത്തെ തെളിയിക്കുന്നതാണെന്നുകാണാം.

കാര്യരൂപമായ പ്രപഞ്ചത്തെ വച്ചുകൊണ്ടാണ് തദുപാദന കാരണമായ മായയേയും ശക്തിയേയും രണ്ടുകൂട്ടരും അനുഗമിക്കുന്നതു്. സൂക്ഷ്മദൃഷ്ടിയിൽ രണ്ടു പക്ഷത്തിലും കാരണത്തിൽ നിന്നു ഭിന്നമായ ഒരു കാര്യമോ ഉണ്ടായിട്ടില്ല. ആ നിലയ്ക്കു് അഖണ്ഡപരിപൂർണ്ണമായ ശിവസ്വരൂപവും, അഖണ്ഡപരിപൂർണ്ണവുമായ ബ്രഹ്മവും ഒന്നുതന്നെയെന്നുകാണാം.

എന്നാൽ വേദാന്തത്തിൽ, വൈദിക കർമ്മകാണ്ഡത്തിന്റെയും, സിദ്ധാന്തത്തിൽ താന്ത്രിക യോഗമാർഗ്ഗത്തിന്റെയും, സ്വാധീനത നല്ലതുപോലെയുള്ളതുകൊണ്ടാണ് അവ രണ്ടും രണ്ടു സമ്പ്രദായമാണെന്ന് ബാഹ്യദൃഷ്ടിയിൽ തോന്നുന്നതു്. വാസ്തവത്തിൽ ഒന്നു തന്നെയാണ്.

പരമപ്രമാണമായ ശ്രുതിയിൽ ബീജരൂപത്തിൽ കിടന്ന അദ്വൈതസമ്പ്ര



ശ്രീ തീർത്ഥപാദ പരമഹംസസ്വാമികൾ



ശ്രീനാരായണഗുരുസ്വാമികൾ

ദായത്തെ വ്യാസമഹർഷി, ഗൌഡപാദാചാര്യർ, ശങ്കരാചാര്യർ, മുതലായ മഹാത്മാക്കളും വ്യാഖ്യാനിച്ചപ്പോൾ അതിനു വേദാന്തമെന്നൊരു പേരും അതേ തത്വത്തെത്തന്നെ ദ്രാവിഡാചാര്യന്മാർ വ്യാഖ്യാനിച്ചപ്പോൾ അതിനു സിദ്ധാന്തമെന്നൊരു പേരും ഉണ്ടായതായിരിക്കണം. രണ്ടും അതിപ്രാചീനമാണെങ്കിലും തെക്കേ ഇന്ത്യയിൽ അതിപുരാതന കാലം മുതൽ സിദ്ധാന്ത സമ്പ്രദായമാണ് പ്രചാരത്തിലിരുന്നതു്.

ഒരു കാലത്തു് കേരളത്തിലെ നായന്മാർ ഈ സിദ്ധാന്ത മതാവലംബികളായിരുന്നു, അക്കൂട്ടരിൽ അനവധി സിദ്ധന്മാരുണ്ടായിട്ടുണ്ട്. ''മാനാരിക്കോട്ടയിൽ കൊമ്പിത്താൻ ശിവാങ്കൾ'' മുതലായ തുറവി (സന്യാസി) കളുടെ പേരുകൾ ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ തന്നെ ''പ്രാചീന മലയാള :ത്തിൽ ഉദാഹരിച്ചിട്ടുള്ളതു് അതിന് തെളിവാണ്. മീമാംസകന്മാരായ ബ്രാഹ്മണരുടെ പ്രാബല്യത്തോടു കൂടിയാണ് കേരളത്തിൽ നിന്നും ആ സമ്പ്രദായം തിരോധാനം ചെയ്തതു്. എന്നാൽ ഇന്നും തമിഴ്നാട്ടിൽ ആ സമ്പ്രദായം നശിച്ചിട്ടില്ല.

വേദാന്ത സമ്പ്രദായത്തിലും സിദ്ധാന്തസമ്പ്രദായത്തിലുമുള്ള ശാസ്ത്രങ്ങളിൽ അഗാധ വൈദുഷ്യവും, യോഗമാർഗ്ഗത്തിൽ നിർവികല്പസമാധി പര്യന്തമുള്ള സിദ്ധിയും നേടി വടിവീശ്വരത്തുവച്ചു് 'അദൃഷ്ടശ്രുതപൂർവ്വനാമാ'വായ ഏതോ ഒരു അവധൂതഗുരുവിൽനിന്നു് ദൃഷ്ടിദീക്ഷാപൂർവ്വകമായ ആത്മോപദേശം സിദ്ധിച്ചു് ശിവാദ്വൈതസ്വരൂപത്തിൽ ഉണർന്നു്, ജീവന്മുക്തി സുഖമനുഭവിച്ചു് ''ലീലയാ കാലമധികം'' നയിച്ച ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ സിദ്ധാന്ത സമ്പ്രദായത്തിലെ ഒരു പരമാചാര്യനായിരുന്നു. അതുകൊണ്ടാണ്, അവിടത്തേയ്ക്കു് സന്യാസത്തിന്റെ ബാഹ്യലക്ഷണമായ കാഷായം, കമണ്ഡലു മുതലായവ ഇല്ലാതിരുന്നതു്.

സിദ്ധാന്ത സമ്പ്രദായത്തിൽപ്പെട്ട തുറവികളെല്ലാം തന്നെ ബാഹ്യചടങ്ങുകളിലൊന്നും ശ്രദ്ധിക്കാതെ, 'ജ്ഞാനം സന്യാസലക്ഷണം' എന്ന തത്വത്തെ പ്രായോഗികമാക്കിയവരാണ്. അതിനാൽ അവർ സ്വസംഗ പരിത്യാഗികളായി അതിവർണ്ണാശ്രമികളായിട്ടാണ് കാണപ്പെടുന്നതു്.

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ആദ്ധ്യാത്മിക സമ്പ്രദായത്തെ ഹിന്ദുജന സാമാന്യത്തിനിടയിൽ, പ്രചരിപ്പിക്കുന്നതിന് വേണ്ടി, 1089 ചിങ്ങമാസം 9–ാനു- ഭരണിനാളിൽ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ഷഷ്ട്യബ്ദപൂർത്തിസ്മാരകമായി, ''വിദ്യാധിരാജ തീർത്ഥപാദപരമഭട്ടാരാശ്രമം'' എന്ന പേരിൽ എഴുമറ്റൂർ ദേശത്തു് ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികളുടേയും ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികളുടേയും പരിശ്രമത്താൽ ഒരു സന്യാസിമഠം സ്ഥാപിക്കപ്പെട്ടു, തിരുവടികൾ ആ പുണ്യാശ്രമത്തിൽ ശിഷ്യന്മാരോടുകൂടി ആറുമാസത്തോളം വിശ്രമിച്ചിട്ടുണ്ടു്. തീർത്ഥപാദസമ്പ്രദായമെന്നപേരിൽ ഒരു സന്യാസി പരമ്പരയും അക്കാലത്തുതന്നെ അവിടുന്നു് സ്ഥാപിച്ചിട്ടുണ്ടു്.

യോഗജ്ഞാന സമ്പ്രദായങ്ങളെ തനി കേരളീയമെന്ന നിലയിൽ, കേരളീയസംസ്കാരത്തിന്നനുരൂപമായ വിധത്തിൽ പ്രചരിപ്പിക്കുന്നതിന വേണ്ടിയാണ് തീർത്ഥപാദ സമ്പ്രദായം സ്ഥാപിക്കപ്പെട്ടതു്. ഉപാസനയിലും യോഗമാർഗ്ഗങ്ങളിലും സിദ്ധാന്ത സമ്പ്രദായത്തേയും ജ്ഞാനമാർഗ്ഗത്തിൽ വേദാന്തത്തെയും സിദ്ധാന്തത്തെയും സമന്വയിച്ചുകൊണ്ടുള്ള വിചാരക്രമങ്ങളേയും ആണ് തീർത്ഥപാദസമ്പ്രദായത്തിലെ സന്യാസിമാർ അംഗീകരിച്ചിരിക്കുന്നതു്. ആ സമ്പ്രദായത്തിലെ സന്യാസിമാർക്ക് 'തീർത്ഥ'എന്നോ ''തീർത്ഥപാദ'' എന്നോ ഉള്ള ഉപാധിയുണ്ടായിരിക്കും. 'തീർത്ഥ' എന്നതു് സന്യാസിമാരുടെ ദശനാമങ്ങളിൽ പെട്ടതാണ്.

''ത്രിവേണി സംഗമസ്ഥാനേ
തത്വമസ്യാദി ലക്ഷണേ
സ്നായാത്തത്വാർത്ഥ ഭാവേന
തീർത്ഥനാമ സഉച്ച്യതേ.''

(തത്-ത്വം-അസി_ഇവയുടെ സംഗമസ്ഥാനമാകുന്ന ത്രിവേണിയിൽ ബ്രഹ്മസ്വരൂപനായി ആരാണോ സ്നാനംചെയ്യുന്നതു് അദ്ദേഹമാണ് തീർത്ഥൻ എന്നു പറയപ്പെടുന്നതു് )

എന്ന മാന്ത്രമനായ വചനമനുസരിച്ചു നോക്കുമ്പോൾ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ പരമ്പരയ്ക്കു് സിദ്ധിച്ച തീർത്ഥോപാധി അന്വർത്ഥമാണ്. എന്തെന്നാൽ ആ പരമ്പരയിൽ ഉപദേശിക്കുന്ന മഹാവാക്യം പ്രധാനമായി തത്വമസിയാണ്.

തീർത്ഥ പാദസമ്പ്രദായത്തിലെ ആചാര്യന്മാർ മന്ത്രയോഗം, ഹഠയോഗം മുതലായവയിലെ പല വിശിഷ്ട സാധനാമാർഗ്ഗങ്ങളും ജ്ഞാനയോഗത്തിലെ അതിസൂക്ഷ്മങ്ങളായ പല വിചാരമാർഗ്ഗങ്ങളും പരിശീലിപ്പിക്കുന്നുണ്ട്. ഈ സമ്പ്രദായത്തിൽ സന്യാസിമാരെന്നും ഗൃഹസ്ഥന്മാരെന്നു് രണ്ടു പിരിവുണ്ടു്. ലൌകികമായ കുടുംബ ബന്ധമെല്ലാം വിട്ടൊഴിഞ്ഞ് ആശ്രമങ്ങളിൽ താമസിച്ചു്, അധികാരാനുരൂപമായ സാധനാമാർഗ്ഗങ്ങളും ശാസ്ത്ര ചിന്തയും പരിശീലിച്ചു്, ആ രൂഢപദത്തിലെത്തി നിവൃത്തി മാർഗ്ഗാവലംബികളായി കഴിയുന്ന യോഗജ്ഞാന പ്രവർത്തകന്മാരായ ''തീർത്ഥപാദന്മാരാ''ണ് സന്യാസികൾ.

കുടുംബത്തിൽ ഇരുന്നുകൊണ്ടുതന്നെ തങ്ങളുടെ പുറപ്പാടിനനുകൂലമായ വിധത്തിലുള്ള സാധനകളും ശാസ്ത്രപരിചയവും സമ്പാദിച്ചു്, ജ്ഞാനനിഷ്ഠരായി, സ്വധർമ്മ തല്പരരായി കഴിയുന്ന പ്രവൃത്തി പരന്മാരാണ് ഗൃഹസ്ഥന്മാർ.

തീർത്ഥപാദ പരമ്പരയുടെ പ്രതിഷ്ഠാപകനും ആദ്യത്തെ കലപതിയും ശ്രീ പരമഭട്ടാരക സ്വാമിതിരുവടികൾ ആണ്, അദ്ദേഹത്തെ ആശ്രമാധിപതിയായി അവരോധിക്കപ്പെട്ടതു് ശ്രീ നീലകണ്ഠ തീർത്ഥപാദ സ്വാമികൾ ആയിരുന്നു. അദ്ദേഹത്തിന്റെ മഹാസമാധിക്കശേഷം ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ തൽസ്ഥാനം വഹിച്ചു. 114-ാംമാണ്ടു് ചിങ്ങമാസത്തിൽ അവിടത്തെ മഹാസമാധിക്കശേഷം ശ്രീ നീലകണ്ഠതീർത്ഥപാദ സ്വാമികളുടെ ശിഷ്യനായ പ

രമവിശുദ്ധ ബോധസ്വാമിയം തെര ഞ്ഞെടുക്കപ്പെട്ടു. ഇരുപതു കൊല്ലത്തി നുമുമ്പ് അദ്ദേഹം സമാധി പ്രാപിച്ചു. അതിനുശേഷം തൽസ്ഥാനം വഹിക്കുന്ന തു് ശ്രീമത്വിദ്യാനന്ദ തീർത്ഥപാദസ്വാ മികളാണ്' വാഴൂർ തീർത്ഥപാദാശ്രമം, എഴുമറ്റൂർ പരമഭട്ടാരാശ്രമം. പുന്നക്കുളത്തു ശ്രീ നീലകണ്ഠതീർത്ഥ പാദ സ്വാമി മഹാസമാധിപീഠം. പത്തനംതിട്ട വാഴമുട്ടത്തുള്ള പാറത്തറ മഠം. ഈ സ്ഥാപനങ്ങൾ തീർത്ഥപാദ പരമ്പരയിൽ നിയമപ്രകാരം സംഘടിപ്പിക്കപ്പെട്ടവയാണെന്നു പറയാം.

ഇവ കൂടാതെ ശ്രീ ചട്ടമ്പി സ്വാമി തിരുവടികളുടെ സ്മാരകമായി പല സ്ഥാപനങ്ങളും ഇന്നു് കേരളത്തിൽ ഉണ്ടു്. കപലപതി വിദ്യാധിരാജപരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ശിഷ്യപ്രശിഷ്യരും ഭക്തരും ആയി അനേകായിരം ജനങ്ങൾ ഇന്നു് കേരളത്തിലും പുറത്തും ആയി അധിവസിക്കുന്നുമുണ്ടു്. അവരെല്ലാം കൂടി ഏകോപിച്ചു് സുസംഘടിതമായ മാർഗ്ഗത്തിൽകൂടി പരിപാടികളായ ധർമ്മപദ്ധതികൾ നടപ്പിൽ വരുത്തിയാൽ അതു് ലോകത്തിനു് ഒരനുഗ്രഹമായിരിക്കും.

ആധുനിക കേരളത്തിന്റെ ധാർമ്മിക ചിന്തകൾക്കും പരിവർത്തനങ്ങൾക്കുമായി കാടുവെട്ടിത്തെളിച്ചവരുടേയും വിത്തിട്ടവരുടേയും കൂട്ടത്തിൽ ഏററവും ബലിഷ്ഠങ്ങളായ കൈകൾ ശ്രീ ചട്ടമ്പി സ്വാമി തിരുവടികളുടേതായിരുന്നു. എങ്കിലും നാടു് അദ്ദേഹത്തെ അറിഞ്ഞില്ല. സ്വസമുദായമെങ്കിലും അദ്ദേഹത്തെ പ്രയോജനപ്പെടുത്തിയില്ല. മൂലവും ഭാഷ്യവും എന്നപോലെ വ്യാസനും ശ്രീ ശങ്കരനും കൂടിച്ചേർന്നു അവതരിച്ച ആ ലോകഗുരുവിനെ ആരാധിക്കുവാൻ എല്ലാവരിലും ഈശ്വരാനുഗ്രഹമുണ്ടാകട്ടെ.

ഓം

ശാന്തി ശാന്തി ശാന്തി



# ★ ഗുരുകുലങ്ങൾ ★

(പാലാ)

ഗുരുകുലത്തിലടയിരുന്നീടണം
പരുവമാകുവാൻ ശൈശവചേതന
മുകുളമാമണ്ഡു പൊട്ടിവിടരുവാൻ
മുഴുസമാധിയിൽ വാഴണമെട്ടനാൾ
ഉടജവൃത്തിയിൽ രാവും പകലുംനി–
ന്നുടലുകാഞ്ഞു പണിയെടുത്തീടിലേ
കരണപഞ്ചകം കൊണ്ടും ഗുരുവിന്റെ
പരിചരണപരായണരാകിലേ
പരമനിർവൃതരാകും, ജനിമൃതി-
ത്തിരകടന്നവരാകും, ശിശുക്കളേ!

*    *    *    *    *    *    *    *    *  *

കരളുരുക്കിക്കഠിനതപസ്സിന്റെ
കരയിലെത്തിപോൽ കൃഷ്ണകുചേലന്മാർ:–
ഒരുവനോടക്കുഴലിൽ ഗീതാമൃത–
പ്പൊരുളൊഴുക്കി കുരുക്ഷേത്രവീഥിയിൽ
അപരനാത്മീയ സായൂജ്യമാമവിൽ–
പ്പൊതി നിവേദിച്ചു നിർവ്വാണവേദിമേൽ

*    *    *    *    *    *    *    *    *  *

മുനികുലാരാദ്ധ്യനാകുന്ന രാജർഷീ–
ജനകനെ, യാജ്ഞവൽക്യനെ, ഗാർഗ്ഗിയെ
ലഘിമയിൽ ശൈശവേഽഭ്യസ്തവിദ്യനാം
രഘുകുലജനെ–സീതാഭിരാമനെ
നിരുപമരാക്കിനില്ക്കും സനാതന–
ഗുരുകുലങ്ങളേ നിങ്ങളേക്കൂടാതെ
അറിയുകില്ലാരു മാർഷപുരാണമാ–
മളകനന്ദയെ–വിദ്യാനളന്ദയെ
കറവവററാത്ത ശാന്തിനികേതന–
സുരഭിയെ, പുണ്യഗാന്ധിജയന്തിയെ.





പരമഭട്ടാരഗുരുകുലാശ്രമം
ശ്രീരാമാനന്ദനഗർ
വടയമ്പാടി



നീലകണ്ഠതീർത്ഥപാദസ്വാമികൾ

# വ്യാസഗുരുപൗർണ്ണമി

–ശ്രീ സത്യാനന്ദസ്വാമികൾ

നമോഽസ്തു തേ വ്യാസ, വിശാലബുദ്ധേ,
ഫുല്ലാരവിന്ദായത പത്രനേത്ര,
യേന ത്വയാ ഭാരത–തൈലപൂർണ്ണഃ
പ്രജ്വാലിതോ ജ്ഞാനമയഃ പ്രദീപഃ

ഗീതാധ്യയനാരംഭത്തിൽ നാം നിയമേന ചെയ്യാറുള്ള വ്യാസനമസ്കൃതിയാണീ ശ്ലോകം. ഇതിന്റെ അർത്ഥവിചാരത്തിൽ നിന്നും വ്യാസപൂർണ്ണിമയുടെ പ്രാധാന്യം നമുക്ക് ഒട്ടാകെ ഗ്രഹിക്കാം.

മഹാഭാരതവാങ്മയമാകുന്ന അക്ഷയതൈലരാശിയിൽ വ്യാസമുനി കത്തിജ്വലിപ്പിച്ച അദ്ധ്യാത്മജ്ഞാനദീപമായിട്ടാണിവിടെ ഭഗവത്ഗീതയെ ഉത്പ്രേക്ഷിച്ചിരിക്കുന്നത്. അജ്ഞാനതിമിരത്താൽ അന്ധമായി സംസാരത്തിൽപ്പെട്ടുഴലുന്ന ജീവകോടികൾക്ക് ശ്രേയോമാർഗ്ഗം തെളിയിച്ച് പരമപദത്തിലേക്ക് നയിക്കാൻ ഭഗവാൻ ശ്രീകൃഷ്ണൻ അർജ്ജുനനെ നിമിത്തമാക്കി ഉപദേശിച്ച തത്ത്വജ്ഞാനമാണല്ലോ ഭഗവത്ഗീത. അതിനെ വ്യാസമുനി യോഗശാസ്ത്രബദ്ധമാക്കി തന്റെ അനശ്വരവാഗ്‌വിലാസമായ മഹാഭാരതതൈലത്തിൽ ലോകാനുഗ്രഹാർത്ഥം പ്രോജ്ജ്വലിപ്പിച്ചു. അനന്തപാരവും ഗംഭീരാർത്ഥബോധകവുമാണ്. മഹാഭാരതതൈലോദധി

അതീവ മഹത്തായ ഈ ഭാരതസാഹിത്യത്തിന് 'പഞ്ചമവേദം' എന്നും ഒരു വ്യപദേശമുണ്ട്. 'ഇതിഹാസപുരാണഃ പഞ്ചമോ, വേദാനാം വേദഃ'–എന്ന ഛാന്ദോഗ്യ ശ്രുതിയനുസരിച്ച് ''പുരാണേതിഹാസങ്ങൾ'' എന്നു പറയപ്പെടുന്ന സംസ്കൃതസാഹിത്യമാണ് പഞ്ചമവേദത്താൽ വിവക്ഷിതം. അതിന്റെ പ്രണേതാവ് വ്യാസനാണെന്നാണല്ലോ പ്രസിദ്ധി. 'വേദ' മെന്നാൽ സർവ്വജ്ഞാനം. അതിനെ പ്രകാശിപ്പിക്കുന്ന വൈദികച്ഛന്ദോബന്ധമായ ശബ്ദരാശിക്കും 'വേദം' എന്നു തന്നെ പേർ. ധർമ്മം, അർത്ഥം, കാമം, മോക്ഷം—എന്നീ ചതുർവിധപുരുഷാർത്ഥങ്ങളും സാധിച്ച് മനുഷ്യജീവിതം ധന്യമാക്കാൻ ഉപായഭൂതങ്ങളായ എന്തെല്ലാം സദ്‌വിദ്യകൾ പുരാതന–വേദർഷിപാരമ്പര്യത്തിൽ വികസിച്ചിട്ടുണ്ടോ അതെല്ലാം വേദത്തിലൊതുങ്ങുന്നു. കലിയുഗാത് പൂർവ്വകാലങ്ങളിൽ ആ വിദ്യകൾ ലോകത്തിൽ പ്രചരിച്ചിരുന്നത്, ഋക്, യജുസ്സ്, സാമം, അഥർവ്വം എന്ന നാലു വേദവിഭാഗങ്ങളിൽ കൂടിയാണ്. കാലപ്പഴക്കത്തിൽ വേദഭാഷ അർത്ഥഗ്രഹണക്ഷമമല്ലാതാവുകയും വിദ്യകൾക്ക പ്രചാരലോപം വരുകയും ചെയ്തു. ദ്വാപരയുഗാവസാനത്തിലാണ് ഈ വിപര്യയം കാലചോദിതമായി സംഭവിച്ചത്. ആ അവസരത്തിൽ, വ്യാസമുനി, മറഞ്ഞു തുടങ്ങിയ വിദ്യകളെ വൈദികസാഹിത്യത്തിൽനിന്നും സമുദ്ധരിച്ചു; കലിയുഗാദിയിൽ നൂതനമായി വികസിച്ച ആര്യഭാരതീയസംസ്കൃതവാണിയിൽ, ഇതിഹാസകാവ്യരൂപേണ പുനഃപ്രകാശനം ചെയ്തുവെന്നാണ് ഐതിഹ്യം. നാലു വേദങ്ങളുടെ പ്രചാരകാലം കഴികെ അഞ്ചാമതായി ഉപജ്ഞാനം ചെയ്യപ്പെട്ട സാഹിത്യമാകയാൽ, വ്യാസ പ്രണീതമായ മഹാഭാരതാദി ഇതിഹാസപുരാണസമുച്ചയത്തിനു ''പഞ്ചമവേദം'' എന്ന

പേരു് പ്രസിദ്ധമായി. ധർമ്മാർത്ഥകാമ മോക്ഷ പ്രതിപാദകങ്ങളായ എന്തെല്ലാം സച്ഛാസ്ത്രങ്ങൾ വേദപ്രസിദ്ധമായിട്ടുണ്ടോ അതെല്ലാം വ്യാസപ്രണീതമായ പഞ്ചമ വേദത്തിലുണ്ടെന്നു് മഹാഭാരതം ആദിപ ർവ്വത്തിൽ സൂതൻ പറയുന്നു.

''ധർമ്മേ ചാർത്ഥേ ച കാമേ ച
മോക്ഷേ ച ഭരതർഷഭ,
യദിഹാസ്തി തദന്യത്ര
യന്നേഹാസ്തി നതത്ക്വചിത്.

ഇതിലുള്ളതു് മററു് ശാസ്ത്രങ്ങളിലും കാവ്യങ്ങളിലും ഉണ്ടായിരിക്കും. എന്നാൽ ഇതിലില്ലാത്തതു് ഒരിടത്തുമുണ്ടാവില്ലെന്നാണു് പറയുന്നതു്. കലികാല പ്രയാണത്തിൽ ലോകത്തെവിടെയെല്ലാം എന്തെല്ലാം സത്കാവ്യശാസ്ത്രദീപങ്ങൾ ഉജ്ജ്വലിതമായിട്ടുണ്ടോ അവയെല്ലാം യുഗാദിയിൽ വ്യാസൻ കൊളുത്തിയ പഞ്ചമവേദ ദീപത്തിൽനിന്നും പകർത്തിയിട്ടുള്ളതാണു്. 'വ്യാസോച്ഛിഷ്ടം ജഗത്സർവ്വം' എന്ന പഴഞ്ചൊല്ലു് ഒരതിശയോക്തിയല്ല. ഭാവിലോകത്തിന്റെ സർവ്വതോമുഖമായ ശ്രേയസ്സിനു നിദാനമായ സത്കാവ്യശാസ്ത്രങ്ങളെ ഇപ്രകാരം ഉപജ്ഞാനം ചെയ്തു ശിഷ്യപരമ്പരയ്ക്കു് ഉപദേശിച്ച വ്യാസഗുരു, കലിയുഗവിദ്യാധർമ്മപ്രവർത്തകരായ എല്ലാ ആചാര്യന്മാർക്കും ആദ്യാചാര്യനും ഈയുഗത്തിലെ ആര്യഭാരത-ഹിന്ദു-സംസ്കൃതിയുടെ വിധാതാവും ആകുന്നു. ആനിലയിൽ പ്രാതഃസ്മരണീയനായ ആ ജഗദ്ഗുരുവിനെ വഴിപോലെ അറിഞ്ഞു ആരാധിക്കുവാനുള്ള സുദിനമാണു് വ്യാസപൂർണ്ണിമ.

ഈ സുദിനത്തിനു് 'ഗുരുപൂർണ്ണിമ' എന്നൊരു പേരും പ്രസിദ്ധമായിട്ടുണ്ടു്. അതിന്റെ താല്പര്യമെന്തന്നാൽ,—പഞ്ചമ വേദകർത്താവായ വ്യാസനെ മാത്രമല്ല, ലോകമംഗളാർത്ഥം വിദ്യാദീപ്തി വിതറാൻ പൂർവ്വകാലത്തു ആവിർഭവിച്ചിട്ടുള്ളവരും ഇന്നു പ്രവർത്തിച്ചുകൊണ്ടിരിക്കുവരും ഭാവിയിൽ വരാൻ പോകുന്നവരുമായ എല്ലാ സദ്ഗുരുക്കന്മാരെയും അഭിവന്ദിച്ചു പൂജിക്കുവാനുള്ള ഒരു സുദിനമാണിതു്, എന്നു നമ്മെ അനുസ്മരിപ്പിക്കുവാനുള്ളതാണു് ഈ സന്ദർഭം. ഗുരുപൂജയ്ക്കു് ഭാരതം കല്പിക്കുന്നത്രപ്രാധാന്യം ലോകത്തിലെ മറെറാരു ജനതയും കല്പിച്ചിട്ടില്ല. അതിനു ഹേതു, ഭാഗവതം ഏകാദശസ്കന്ധത്തിൽ ഭഗവാൻ വെളിപ്പെടുത്തുന്നു.

അനാദ്യവിദ്യായുക്തസ്യ
പുരുഷസ്യാത്മവേദനം,
സ്വതോ ന സംഭവാദന്യ-
സ്തത്വജ്ഞോ ജ്ഞാനദോ ഭവേത്

—ജീവാത്മാവിനെ ആവരണം ചെയ്യുന്ന അനാദിയായ അജ്ഞാനതിമിരം അകററാൻ ജ്ഞാനിയായ ഒരു പുരുഷൻ ഗുരുവായിഭവിക്കണം. പ്രജ്ഞനായ ഗുരുവിന്റെ അനുഗ്രഹമില്ലാതെ അജ്ഞനായ മനുഷ്യനിൽ ജ്ഞാനം ഉദിക്കാവതല്ലെന്നു സാരം. എണ്ണയിൽ മുക്കിയ ഒരു തിരി കത്തിക്കാൻ കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന മറെറാരു തിരിയുടെ സമ്പർക്കം കൂടിയേ കഴിയൂ. അതുപോലെയാണിവിടെയും. ശാശ്വതമായ വിദ്യാഭ്യാസ നിയമമാണിതു്. അതനുസരിച്ചു് നമ്മുടെയുള്ളിൽ ജ്ഞാനദീപം ജ്വലിപ്പിച്ചു് അജ്ഞാനാന്ധകാരം അകററുന്ന സദ്ഗുരു, സർവ്വജ്ഞനും സദാശിവനുമായ പരമേശ്വരന്റെ വിഭൂതിയാണെന്നും, ഗുരുവിനെ ഈശ്വര ബുദ്ധ്യാ വന്ദിച്ചു സേവിക്കണമെന്നുമാണു് മാനവ ധർമ്മശാസ്ത്രം. അനുശാസിക്കുന്നതു്. സർവ്വഗുരുക്കന്മാർക്കും ആദിഗുരുവും സർവ്വവിദ്യാമൂലവും ആകാശംപോലെ സർവ്വഗതവുമായ

ആ ഈശ്വരഗുരുമൂർത്തിക്ക് 'ദക്ഷിണാമൂർത്തി' എന്നാണ് ശൈവാഗമങ്ങളിൽ കാണുന്ന സംജ്ഞ.

ഈശ്വരോ ഗുരുരാത്മേതി
മൂർത്തിഭേദവിഭാഗിനേ
വ്യോമവദ് വ്യാപ്തദേഹായ
ദക്ഷിണാമൂർത്തയേ നമഃ

ഈശ്വരൻ, ഗുരു, ജീവൻ എന്നിങ്ങനെ മൂന്നുഭാവങ്ങളിൽ ഭാസിക്കുന്നത് ഏകനായ സച്ചിദാനന്ദപരമപുരുഷൻ, ദക്ഷിണാമൂർത്തിയാകുന്നു, ഈ തത്വബോധം നമ്മളിൽ ഉണർത്തി, സംസാരത്തിൽ നിന്നുദ്ധരിക്കാൻ മാനുഷമൂർത്തി കൈക്കൊണ്ടു ആവിർഭവിക്കുന്ന സദ്ഗുരുവിനെ സാക്ഷാത് ദക്ഷിണാമൂർത്തിയായി ദർശിച്ചു നാം ഉപാസിക്കണം.

ന മർത്ത്യബുദ്ധ്യാഽസൂയതേ
സർവ്വദേവമയോ ഗുരുഃ''

—സർവ്വദേവമയനായ സാക്ഷാത് പരമേശ്വരനായി വേണം നാം ഗുരുവിനെ ദർശിക്കാൻ; അല്ലാതെ, നമ്മെപ്പോലെ മർത്ത്യനായ ഒരു പുരുഷനായി കണ്ടു് ഒരിക്കലും നിന്ദിക്കരുത്. സനാതനമായ ഈ ധർമ്മതത്വബോധം നമ്മളിൽ ഉണർത്തി ശ്രേയസ്കരമായ വിദ്യാഭ്യാസമാർഗ്ഗത്തിൽ ചേതനം നൽകുവാനുള്ള പുണ്യദിനമാണ് വ്യാസഗുരുപൂർണ്ണിമ

ആഷാഢമാസത്തിലെ പൗർണ്ണമി ദിനത്തിലാണ് നാം എല്ലാക്കൊല്ലവും വ്യാസമുഖ്യരായ ഈശ്വരഗുരുക്കന്മാരെ ഉപാസിക്കുക പതിവ്. ഏതുമാസത്തിൽ ഉത്രാടം നക്ഷത്രത്തോടു ചേർന്നു പൂർണ്ണചന്ദ്രോദയം ഉണ്ടാകുന്നുവോ, ആ മാസം ആഷാഢം. വെളുത്തപക്ഷത്തിലെ പ്രതിപദം മുതൽ അമാവാസി വരെയാണ് മാസത്തിന്റെ കാലാവധി. അതിന്റെ മദ്ധ്യത്തിൽ പൗർണ്ണമി വരുന്നു. ഈ സുദിനത്തെ വ്യാസഗുരു പൂജയ്ക്കു യോഗ്യമായ അവസരമായി നിശ്ചയിക്കുവാൻ വിശേഷഹേതുവുള്ളതു് അറിഞ്ഞിരിക്കേണ്ടതാണു്.

ആഷാഢമാസം, ഗ്രീഷ്മർത്തുവിന്റെ അവസാനവും വർഷാരംഭവും കുറിക്കുന്ന മാസമാണ്. അതു കഴിഞ്ഞാൽ ശ്രാവണം, ഭാദ്രപദം—രണ്ടുമാസം മഴക്കാലം. അനന്തരം ആശ്വിനം, കാർത്തിക—രണ്ടുമാസം ശരത്കാലം. ഈ നാലുമാസവും പുറത്തിറങ്ങി സഞ്ചരിക്കാൻ പ്രയാസമുള്ള കാലമാകയാൽ, പരിവ്രാജകരായ സാധുഭിക്ഷുക്കൾ സ്വന്തം ഗുരുകുലാശ്രമങ്ങളിൽ മടങ്ങിയെത്തി ശിഷ്യഗണങ്ങളോടൊത്തു് ജപഹോമതർപ്പണാദി ക്രിയായോഗ സാധനകളും ശാസ്ത്രാധ്യയനവും അധ്യാപനവും അനുഷ്ഠിച്ചുകൊണ്ടു് കാലം നയിക്കുകയായിരുന്നു, പണ്ടത്തെ പതിവു്. 'ചാതുർമാസ്യവ്രതം' എന്നീ സാധുചര്യയ്ക്കു പേർ. അതിന്റെ ആരംഭം ആഷാഢപൗർണ്ണമിയിലായിരുന്നു.

വ്യാസഗുരുപൂജയോടു കൂടിയാണ് തത്പ്രണീതമായ ശാസ്ത്രങ്ങളുടെ അധ്യയനാധ്യാപനം ആരംഭിച്ചിരിക്കുന്നതും. ആ ശിഷ്ടാചാരമാണ് വ്യാസപൗർണ്ണമിയിൽ നാം ഇന്നും അനുവർത്തിക്കുന്നതു്. ഭാരതീയാർഷ ഗുരുപരമ്പര്യത്തിൽ അഭിമാനിക്കുന്ന വിദ്യാർത്ഥികളേവരും എല്ലാക്കാലവും അനുവർത്തിക്കേണ്ടതാണീ ശിഷ്ടാചാരം. വ്യാസഗുരുവും തദ്വചോവിലാസവും നമ്മുടെ ഉള്ളിൽ ജ്ഞാനദീപം ജ്വലിപ്പിച്ചു് അനുഗ്രഹിക്കട്ടെ!

വാഗ്വിസ്തരാ യസ്യ ബൃഹത്തരംഗാ
വേലാതടം വസ്തുനി തത്വബോധഃ!
രത്നാനി തർക്കപ്രസര പ്രകാരാഃ
പുനാതുസൗ വ്യാസപയോനിധിർനഃ!!

(തൃശ്ശൂർ ആകാശവാണി നിലയത്തോടു കടപ്പാട്).

# അയം ഹി പരമോ ലാഭഃ......

- പ്രൊഫ. വി. വൈദ്യലിംഗ ശർമ്മ

''അയംഹിപരമോലാഭഃ: ഉത്തമശ്ലോക ദർശനം'' മനുഷ്യജന്മമെടുക്കുന്നതിന്റെ പരമപ്രയോജനം ഉത്തമശ്ലോകനെ -ഈശ്വരനെ ദർശിക്കുകയാണ് എന്ന് ശ്രീമദ്ഭാഗവതത്തിൽ പറയുന്നു. ഈശ്വരനാണ് ഏററവും സുലഭമായ വസ്തുവെന്ന് ശ്രീമദ്ഭഗവത്ഗീതയിലും കാണുന്നു

''ഈശ്വരസ്സർവ്വഭൂതാനാം ഹൃദ്ദേശേ
ജ്ജുനതിഷ്ഠതി''

സകല ഭൂതങ്ങളുടെയും ഉള്ളിൽ ഈശ്വരനെന്ന ആ പ്രസ്താവന അല്പം ശ്രദ്ധിച്ചാൽ സത്യമാണെന്നു ബോദ്ധ്യപ്പെടും. പാലിൽ വെണ്ണയുണ്ടെന്ന പ്രസ്താവന ബോദ്ധ്യപ്പെടാൻ കുറഞ്ഞൊരു പ്രയത്നം ആവശ്യമല്ലേ? പാലുകാച്ചി ഉറയൊഴിച്ച് തൈരാക്കി കടഞ്ഞ് വെണ്ണയെടുക്കുന്ന പ്രക്രിയപോലെ ഓരോന്നിന്റെയും ഉള്ളിലുള്ള ഈശ്വരനെ അറിയാനും ധ്യാനം, ഭക്തി എന്നീ മാർഗ്ഗങ്ങളിലൂടെ പ്രയത്നിക്കേണ്ടതുണ്ട്. ഈശ്വരദർശനം സിദ്ധിക്കുമ്പോഴാണ് ശാന്തി അനുഭവപ്പെടുന്നത്. ഈശ്വരദർശനത്തിനുള്ള ഒരെളുപ്പവഴിയാണ് അവതാരപുരുഷന്മാരെ ഈശ്വരഭാവന ആരാധിക്കുന്നത്. ഈശ്വരൻ തന്റെ സൃഷ്ടിയായ ലോകത്തിൽ ധർമ്മം ക്ഷയിക്കുകയും അധർമ്മം വർദ്ധിക്കുകയും ചെയ്യുമ്പോഴാണ് ഭൂമിയിൽ ആവിർഭവിക്കുന്നത്. ഗീതയിൽ ഇക്കാര്യം പറഞ്ഞിട്ടുണ്ട്.

''യദാ യദാ ഹി ധർമ്മസ്യ
ഗ്ലാനിർ ഭവതി ഭാരത!
അഭ്യുത്ഥാന മധർമ്മസ്യ
തദാ//ത്മാനം സൃജാമ്യഹം.''

ഭഗവാൻ അവതരിച്ചാൽ അത് അവതാരമാണെന്നറിയാൻ എല്ലാവർക്കും കഴിഞ്ഞെന്നുവരില്ല. കൗരവസഭയിൽ പാണ്ഡവന്മാർക്കുവേണ്ടി ദൂതു പറയാൻ ചെന്ന ശ്രീകൃഷ്ണനെ കയറുകൊണ്ടു ബന്ധിക്കാൻ ശ്രമിച്ച ദുര്യോധനന്റെ മൌഢ്യം ഓർത്തു നോക്കുക. ഈശ്വരൻ ഏതു രൂപത്തിൽ വന്നാലും തിരിച്ചറിയാനുള്ള വൈഭവം മഹാന്മാർക്കേയുള്ളു. രാജസൂയയാഗത്തിൽ എച്ചിലില എടുത്തു മാററിയ ശ്രീകൃഷ്ണൻ തന്നെയാണ് അഗ്ര്യപൂജയ്ക്കും അർഹനായതെന്ന സംഗതിയോർക്കുമ്പോഴും ലാളിത്വവും മഹാത്മ്യവും സമഞ്ജസമായി സമ്മേളിക്കുന്ന- ദൈവീകത്വം പ്രകാശിപ്പിച്ചതോർക്കുമ്പോഴും — ശ്രീകൃഷ്ണനെ അവതാരമായിട്ടറിയാൻ ഭീഷ്മപിതാമഹനെപ്പോലെ അല്പം ചിലർക്കേ സാധിച്ചിട്ടുള്ളുവെന്നതിൽ അത്ഭുതമില്ല. ''ഞാൻ മനുഷ്യരൂപത്തിൽ വരുമ്പോൾ ആളുകൾ എന്നെ അനാദരിക്കുന്നു'' വെന്ന് ഗീതയിൽ പറയുന്നുണ്ടല്ലോ.

''അഹ ജാനന്തിമാം മൂഢ: മാനുഷീം തനു—മാശ്രിതം.''

ഭീഷ്മപിതാമഹൻ മഹാഭാരതയുദ്ധത്തിൽ ആദ്യത്തെ പത്തുദിവസം സേന നയിച്ച നേതാവാണ് പത്താം ദിവസം വൈകുന്നേരം അദ്ദേഹം നിലംപതിച്ചപ്പോൾ കൗരവസേനയിലാകെ ഒരു സംഭ്രാന്തി പരന്നു. ക്ഷത്രിയരെ ഒന്നടങ്കം നടുക്കം കൊള്ളിച്ച സാക്ഷാൽ പരശുരാമൻപോലും ഭീഷ്മരുടെ മുമ്പിൽ ജയിച്ചിട്ടില്ല. പിതാവിന്റെ പ്രത്യേക വരമനുസരിച്ച് മരിക്കാൻ ഉത്തരായനം കാത്ത്



ശ്രീ രാമാനന്ദ തീർത്ഥപാദ സ്വാമികൾ



ശ്രീ വിജയാനന്ദ സ്വാമികൾ

ശരശയ്യയിൽ കിടക്കുകയാണ് ഭീഷ്മർ. കുരുക്ഷേത്രയുദ്ധത്തിൽ വിജയിച്ച പാണ്ഡവന്മാർ ഹസ്തിനപുരത്തിൽ താമസിച്ചുകൊണ്ട് എന്നും പിതാമഹനെ സന്ദർശിച്ച് ധർമ്മവിഷയങ്ങളിൽ തങ്ങൾക്കുള്ള സംശയങ്ങൾക്ക് നിവാരണം തേടിക്കൊണ്ടിരുന്നു. എന്നും രാവിലെ അവരെയും കൂട്ടിക്കൊണ്ട് ഭഗവാൻ ശ്രീകൃഷ്ണൻ തന്നെ ഭീഷ്മരുടെ മുന്നിലെത്തി അദ്ദേഹത്തിനു് മതിയാവോളം തന്നെ ദർശിക്കാനുള്ള സന്ദർഭം നൽകിക്കൊണ്ടിരുന്നു. ഭഗവദ്ദർശനം കൊണ്ടു നിറഞ്ഞ തൃപ്തിയോടെ ഉത്തരായനപ്പിറവിയിൽ ഭഗവല്ലാഭം പൂകിയ ഭീഷ്മർ അന്ത്യനിമിഷങ്ങളിൽ തനിക്കുണ്ടായി ദൈവികാനുഭൂതിവെളിപ്പെടുത്തുന്ന ഭാഗം ഭാഗവതത്തിൽ ഭീഷ്മസ്തുതിയിൽ നമുക്കു കാണാം. ആ ഭാഗം ഇവിടെ പകർത്താം.

ഭീഷ്മർ പറഞ്ഞു:

''ഇപ്പോൾ ഈ മരണസമയത്തു് എന്റെ ബുദ്ധിയെ—അനേകവിധത്തിലുള്ള സാധനകളെ അനുഷ്ഠിക്കുകയാൽ അത്യന്തം ത്യാഗവും കാമനാരഹിതവും ആയിത്തീർന്നിട്ടുള്ള ഈ ബുദ്ധിയെ—യദുകുലതിലകവും അനന്തനുമായ ഭഗവാൻ ശ്രീകൃഷ്ണന്റെ ചരണകമലങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു. അവിടന്നു് എപ്പോഴ ഇടവിടാതെ നിജാനന്ദസ്വരൂപത്തിൽ രമിച്ചുകൊണ്ടിരിക്കുകയാണെങ്കിലും ചിലപ്പോൾ ലീലകൾ ചെയ്യാനുള്ള ഇച്ഛനിമിത്തം പ്രകൃതിയെ സ്വീകരിക്കുന്നു അപ്പോൾ ഈ സൃഷ്ടിപരമ്പര ആവിർഭവിക്കുകയും ചെയ്യുന്നു പച്ചിലമരത്തിന്റെ ഇലപോലെ കറുത്തനിറമുള്ളവനും ബാലസൂര്യപ്രഭപോലെ മഞ്ഞച്ച പട്ടുടുത്തവനും വളഞ്ഞ അളകങ്ങൾ ചുററും കളിയാടുന്ന മുഖകമലത്തോടുകൂടിയവനും ഇങ്ങനെ ത്രിഭുവനസുന്ദരമായശരീരത്തോടു കൂടിയവനും അർജ്ജുനന്റെ പ്രിയസഖനുമായ ഭഗവാൻ ശ്രീകൃഷ്ണകൻ എനിക്കു് പരിശുദ്ധപ്രേമം ഉണ്ടായിരിക്കട്ടേ! എനിക്കു് യുദ്ധസമയത്തെ ഭഗവാന്റെ ആ വിലക്ഷണശോഭ ഓർമ്മവരികയാണ്. ഭഗവാന്റെ തിരുമുഖത്തു പാറിക്കളിയാടിയിരുന്ന വളഞ്ഞ അളകങ്ങൾ കുതിരക്കുളമ്പുകൾ പറത്തിയ പൊടികൊണ്ടു് ചെന്നിറം പൂണ്ടിരുന്നു; കൊച്ചു കൊച്ചു വിയർപ്പുതുള്ളികൾ പൊടിഞ്ഞു് ആതിരുമുഖത്തിനു് അലങ്കാരമായി ശോഭിച്ചുകൊണ്ടിരുന്നു; ഞാൻ എന്റെ കടുത്ത അസ്ത്രങ്ങൾകൊണ്ടു് അവിടത്തെ ഗാത്രത്തിലെ തൊലി മുറിച്ചിരുന്നു: അവിടത്തെ കവചത്തെയും എന്റെ അമ്പു് ഭേദിച്ചിരുന്നു. അങ്ങനെയുള്ള ആ ഭഗവാൻ ശ്രീകൃഷ്ണനിൽ എന്റെ ശരീരവും അന്തഃകരണവും ആത്മാവും ഞാൻ സമർപ്പിച്ചുകൊള്ളുന്നു. തന്റെ മിത്രമായ അർജ്ജുനൻ പറഞ്ഞതുകേട്ടു്. പാണ്ഡവരുടേയും കൌരവരുടേയും സേനകളുടെ മദ്ധ്യത്തിൽ തേരിനെ നിർത്തിയിട്ടു്, അവിടെ നിന്നു്, തന്റെ നോട്ടംകൊണ്ടുതന്നെ ശത്രുസൈന്യങ്ങളുടെ ആയുസ്സിനെ നശിപ്പിച്ചുകളഞ്ഞ ആ ഭഗവാൻ ശ്രീകൃഷ്ണകൽ—പാർത്ഥസാരഥിയിൽ എനിക്കു പരമപ്രീതി ഭവിക്കട്ടെ അർജ്ജുനൻ ദൂരത്തുവെച്ചുതന്നെ കൌരവസേനയുടെ മുമ്പിൽ ഞങ്ങളെല്ലാം നില്ക്കുന്നതു കണ്ടു്, ദോഷവും പാപവും ശങ്കിച്ചു് സ്വജനവധം ചെയ്യുകയില്ലെന്നു ശഠിച്ചപ്പോൾ, ഗീതരൂപമായ ആത്മവിദ്യയെ ഉപദേശിച്ചുകൊടുത്തു്, താല്ക്കാലികമായുണ്ടായ അർജ്ജുനന്റെ അജ്ഞാനത്തെ നശിപ്പിച്ചുകളഞ്ഞ ആ പരമപുരുഷൻ ശ്രീകൃഷ്ണന്റെ തൃപ്പാദങ്ങളിൽ എനിക്കെപ്പോഴും പ്രീതി ഉണ്ടായിക്കൊണ്ടിരിക്കട്ടെ! ഞാൻ ഒരു ശപഥം ചെയ്തിരുന്നു, ശ്രീകൃഷ്ണഭഗവാനെക്കൊണ്ടു് ആയുധമെടുപ്പിച്ചു് വിടുകയുള്ളു എന്നു്. ആ എന്റെ

പ്രതിജ്ഞയെ സത്യമാക്കുവാൻ വേണ്ടി, ഭഗവാൻ താൻ ശസ്ത്രമെടുക്കുകയില്ല എന്നുള്ള സ്വന്തം ശപഥത്തെ ഉപേക്ഷിച്ചിട്ട് ശസ്ത്രമെടുത്തു. ആ സമയത്ത് തന്തിരുവടി തേരിൽനിന്നു ചാടിയിറങ്ങി. എന്നിട്ട് സിംഹം ആനയെ കൊല്ലാനായി ആക്രമിക്കുംപോലെ, തേർച്ചക്രവും കൈയ്യിലേന്തിക്കൊണ്ട് എന്റെ നേരെ പാഞ്ഞെത്തി. തന്റെ തോളത്തിട്ടിരുന്ന പീതാംബരം താഴത്തു വീഴത്തക്കവണ്ണവും ഭൂമികലങ്ങത്തക്കവണ്ണവും വേഗത്തിലാണ് അപ്പോൾ തന്തിരുവടി ഓടിയത്. ഞാൻ ശത്രുസംഹാരത്തിനായി കടുത്ത അസ്ത്രങ്ങൾ വർഷിച്ചുകൊണ്ടിരിക്കുകയായിരുന്നു അവകൊണ്ട് അവിടത്തെ കവചം തകത്തിരുന്നു; ദേഹം മുഴുവൻ ചെഞ്ചോര ഒഴുകിയിരുന്നു. അർജ്ജുനൻ തടുത്തിട്ടും വകവയ്ക്കാതെ അവിടുന്ന് എന്നെ കൊല്ലാനായി ഓടിവരികയായിരുന്നു. ആ ശ്രീകൃഷ്ണഭഗവാൻ. അങ്ങനെയെല്ലാം ഞാൻ ചെയ്തിരുന്നിട്ടും എന്നെക്കുറിച്ച് അനുഗ്രഹബുദ്ധിയും ഭക്തവാത്സല്യവും നിറഞ്ഞവനായിരുന്നു. എന്റെ ഏകമാത്രഗതിയായ ആ ഭഗവാൻ എനിക്ക് ആശ്രയമായി ഭവിക്കട്ടെ! അർജ്ജുനന്റെ തേരിൽ വിളങ്ങിക്കൊണ്ടിരുന്ന ഭഗവാന്റെ ഇടത്തെക്കയ്യിൽ കുതിരക്കടിഞ്ഞാണും വലത്തെക്കയ്യിൽ ചമ്മട്ടിയും വിലസിയിരുന്നു. അവയുടെ ശോഭകൊണ്ട് ഭഗവാൻ അപ്പോൾ ഒരു അപൂർവ്വ സൗന്ദര്യവും വഹിച്ചിരുന്നു. ഭാരതയുദ്ധത്തിൽ മരിച്ച വീരന്മാർ ഭഗവാന്റെ ഈ സുന്ദരഭാവത്തിലുള്ള നിലകണ്ടുകണ്ട് മരിച്ചതു നിമിത്തം സാരൂപ്യമോക്ഷത്തെ പ്രാപിച്ചിട്ടുണ്ട്. അപ്രകാരമുള്ള പാർത്ഥസാരഥി ഭഗവാൻ ശ്രീകൃഷ്ണങ്കൽ ആസന്നമരണനായ എനിക്ക് പരമപ്രീതി ഭവിക്കട്ടെ!

ഭഗവാന്റെ അതിസുന്ദരമായ ഗതിയും വിശേഷപ്പെട്ട വിലാസങ്ങളും മധുരതരമായ പുഞ്ചിരിയും പ്രേമം നിറഞ്ഞ കടാക്ഷങ്ങളും കണ്ടറിഞ്ഞനുഭവിച്ച് അത്യന്തം മൗനവതികളായിത്തീർന്ന ഗോപിമാർ രാസക്രീഡയിൽ ഭഗവാൻ മറഞ്ഞതിനുശേഷം പ്രേമോന്മാദംകൊണ്ടു മത്തകളായിത്തീർന്നിട്ട് ഭഗവാന്റെ ഓരോ ലീലയെയും അനുകരിച്ചനുകരിച്ച് ഭഗവന്മയികളായിത്തീർന്നിരുന്നു. അങ്ങനെ ധർമ്മയുദ്ധം ചെയ്തവർക്കു മാത്രമല്ല, പ്രേമമദാന്ധകളായവർക്കും ഭഗവാൻ സാരൂപ്യം കൊടുത്തിരിക്കുന്നു. താദൃശനായ ഭഗവാൻ ശ്രീകൃഷ്ണങ്കൽ എനിക്കു പരമനീതി ഭവിക്കട്ടെ!

യുധിഷ്ഠിരന്റെ രാജസൂയയാഗം നടത്തുമ്പോൾ മുനിഗണങ്ങളും മഹാരാജാക്കന്മാരും നിറഞ്ഞ സഭയിൽ, എല്ലാററിലും ആദ്യം എല്ലാവരിലും വെച്ചു ദർശനീയനും പൂജനീയനുമായ ഈ ഭഗവാൻ ശ്രീകൃഷ്ണന്റെ പൂജയാണ് എന്റെ കൺമുമ്പിൽ വെച്ചു നടന്നത്. ആ ഭഗവാൻ തന്നെ സർവ്വാന്തരാത്മാവായ പ്രഭുതന്നെ. എന്റെ ഈ മൃത്യുസമയത്ത് ഇവിടെ മുമ്പിൽ നിൽക്കുന്നു! ഒരേ സൂര്യനെ പല കണ്ണുകളും പലതരത്തിൽ കാണുന്നതുപോലെ, ജന്മരഹിതനായ ഭഗവാൻ ശ്രീകൃഷ്ണൻ, താൻതന്നെ സൃഷ്ടിച്ച വിവിധ ശരീരധാരികളുടെ ഹൃദയത്തിൽ പ്രതിഭാസിച്ചുകൊണ്ടിരിക്കുന്നു. വാസ്തവത്തിലോ സകലഹൃദയങ്ങളിലും വിരാജിച്ചുകൊണ്ടിരിക്കുന്നത് ഏകനും അദ്വിതീയനുമായ ഭഗവാൻ തന്നെ. ആ ഈ കൃഷ്ണ പരമാത്മാവിനെത്തന്നെ, ഞാൻ ഭേദഭ്രമാനികളെല്ലാം വെടിഞ്ഞ് ഇതാ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

ഇങ്ങനെ ഭീഷ്മർ ഭഗവാൻ ശ്രീകൃഷ്ണനിൽ തന്നെത്താൻ വിലയം പ്രാപിച്ചു.



(ഗീതകം)

# അസംബന്ധം

-കൃഷ്ണൻ പറപ്പള്ളി-

''അന്ധമാമാത്മീയത
വെടിഞ്ഞാൽ കവേ, താങ്കൾ
അന്ധകാരത്തിൽ ശത്രു-
വായ് ജയം വരിച്ചേനേ!
കായികശക്തിയ്ക്കല്ലേ
കാലികപ്രസക്തി? ഈ
മായികമൂല്യങ്ങളിൽ
മുഴുകിക്കഴിഞ്ഞാലോ!
കൺതുറന്നാലും നന്നായ്
കാണാത്ത സത്യത്തിന്റെ
കന്മതിൽക്കെട്ടിൻ പിന്നി-
ലെന്തിനായ് പരതുന്നു?
ദിഗ്ഭ്രമം പ്രചോദന-
മായ്ക്കാണും താങ്കൾക്കിനി
ദിവ്യത ദിവാസ്വപ്ന-
മായ് തള്ളാൻ കഴിഞ്ഞെങ്കിൽ!''
'തള്ളുവതാരാണെന്താ-
ണാരെയെന്തിനെ? എന്തോ
തള്ളലാലല്ലീ സർവ്വ-
വിശ്വവും ചലിയ്ക്കുന്നു?
താങ്കൾതൻ ഹിതമാരാ-
ഞ്ഞായിരുന്നോ, സഖേ,
താങ്കൾതൻ ജനനവും
ജീവൻ തൻ വിന്യാസവും?
ഈയനന്തതയ്ക്കുള്ളൊരു
ബിന്ദുവായിരുന്നിട്ടും
ഈവിധമസംബന്ധ-
ബന്ധുവായല്ലോ ഭവാൻ!''



# യോഗാസനങ്ങൾ ഒരു പഠനം

*സ്വാമി പുരന്ദരാനന്ദ ഡയറക്ടർ,*
വിവേകാനന്ദ യോഗാസനകേന്ദ്രം
കാലടി.

ആർഷഭാരതത്തിന്റെ ആദ്ധ്യാത്മിക മണ്ഡലങ്ങളിൽ പ്രകാശിച്ചിരുന്ന വസിഷ്ഠൻ, യാജ്ഞവല്ക്യൻ, ഘേരണ്ഡൻ, മത്സ്യേന്ദ്രൻ തുടങ്ങിയ മഹർഷിമാരും യോഗീന്ദ്രന്മാരുമായിരുന്നു ഈ പ്രസ്ഥാനത്തിന്റെ ആചാര്യന്മാരും ഉപജ്ഞാതാക്കളും. അവരുടെ നിരീക്ഷണപരീക്ഷണങ്ങളുടെ ഫലമായി രൂപം കൊണ്ടിട്ടുള്ളതാണു യോഗാസനങ്ങൾ. യോഗാസനക്രമങ്ങളെ വിവരിക്കുന്ന ഘേരണ്ഡസംഹിത, ഹഠയോഗപ്രദീപിക, യോഗതത്ത്വോപനിഷത്ത്, ശിവസംഹിത, ഗൃഹയാമളം, രുദ്രയാമളം. തുടങ്ങി അനേകം പ്രാമാണിക ഗ്രന്ഥങ്ങളും പ്രസിദ്ധങ്ങളായിട്ടുണ്ട്. ആസനപരിശീലനം നേടിയശേഷമേ രാജയോഗം അഭ്യസിക്കുവാനും സാദ്ധ്യമാവുകയുള്ളൂ. ഹഠയോഗം അവസാനിക്കുന്നിടത്തു നിന്നും രാജയോഗം തുടങ്ങാമെന്നാണ് ആചാര്യമതം

എന്താണ് യോഗാസനങ്ങൾ,

കരചരണാദ്യവയവങ്ങളെ നിയന്ത്രിച്ചു കൊണ്ടുള്ള ശരീരത്തിന്റെ പ്രത്യേക നിലക്കാണ് യോഗാസനങ്ങൾ എന്നു പറയുന്നതു്. യോഗാസനങ്ങൾ മനുഷ്യന്റെ ശാരീരികവും, മാനസികവും, ബുദ്ധിപരവുമായ വളർച്ചയെ സഹായിക്കുന്നുണ്ട് ദേഹത്തിലെ സകല അവയവങ്ങൾക്കും ഒരുപോലെ വ്യായാമം സിദ്ധിക്കുന്നതിനു യോഗാസനങ്ങൾപോലെ ഫലപ്രദവും വ്യയരഹിതവുമായ മറൊരു മാർഗ്ഗവുമില്ല മനുഷ്യന്റേയും, മൃഗങ്ങളുടേയും, പക്ഷികളുടേയും വൃക്ഷങ്ങളുടേയും പേരിൽ യോഗാസനങ്ങൾ ഉണ്ടു്. ചുരുക്കത്തിൽ എത്ര ജീവജാലങ്ങളുണ്ടോ അത്രയും ആസനങ്ങൾ ഉണ്ടു്. എന്നു ഘേരണ്ഡസംഹിത പറയുന്നു.

ശരീരം ആരോഗ്യപൂർണ്ണമാകണമെങ്കിൽ യോഗാസന പരിശീലനം വേണം. ധർമ്മാനുഷ്ഠാനത്തിനു മുഖ്യമായി വേണ്ടതു ആരോഗ്യമുള്ള ശരീരമാണല്ലോ. അതിനു യോഗശാസ്ത്രപരിജ്ഞാനവും ഉണ്ടായിരിക്കേണ്ടതാണു്. യോഗാസനപരിശീലനത്തെപ്പറ്റി പ്രതിപാദിക്കുന്ന ഘേരണ്ഡസംഹിത പറയുന്നു.

''ആമകുംഭ ഇവാംഭസ്ഥോ
ജീര്യമാണഃ സദാഘടഃ
യോഗാനലേ ന സന്ദഹ്യ
ഘടശുദ്ധിം സമാചരേത്''

പച്ചക്കുടം വെള്ളത്തിൽ കിടന്നാൽ പെട്ടെന്നു നശിച്ചുപോകുന്നു. എന്നാൽ ചൂളക്കുവച്ചു് പാകം വന്നതാണെങ്കിൽ വെള്ളത്തിൽ കിടന്നാൽ നശിക്കുന്നില്ല. അതുപോലെ യോഗാസന പരിശീലനം കൊണ്ടു് പാകപ്പെട്ടിട്ടുള്ള ശരീരമാണെങ്കിൽ, ലൗകീക കാര്യങ്ങളിൽപെട്ടു പെട്ടെന്നു നശിക്കാതിരിക്കും. അതിനാൽ യോഗാസനങ്ങൾ പരിശീലിക്കേണ്ടതാണെന്നു പറയുന്നു.

''ആസനാനിസമസ്താനി
യാവന്തോജീവജന്തവ:
ചതുരശീതി ലക്ഷാണി
ശാംഭവനകഥിതാനിച''

84 ലക്ഷം ആസനങ്ങൾ ഉണ്ടെന്നും അതിൽ മുഖ്യമായിട്ടുള്ള 84 എണ്ണവും അതി

ല്പം പ്രാധാന്യമുള്ളതു് 32 എണ്ണവും ആണെന്നും പറയുന്നു.

''തേഷാം മദ്ധ്യേവിശിഷ്ടാനി
ഷോഡശോനം ശതംസ്മൃതം
തേഷാം മദ്ധ്യേമർത്യലോകേ
ദ്വാത്രിംശദാസനം ശുഭം''

ഈ 32 യോഗാസനങ്ങളിലും ശ്രേഷ്ഠമായിട്ടുള്ളതാണു സിദ്ധം, പദ്മം, സിംഹം, ഭദ്രം എന്നീ നാലു് യോഗാസനങ്ങൾ.

സിദ്ധം പദ്മം തഥാസിംഹം
ഭദ്രം ചേതിചതുഷ്ടയം
തേഭ്യശ്ചതുഷ്കമാദായ
സാരഭൂതം ബ്രവീമ്യഹം.' എന്നു

സ്വാത്മാ രാമൻ പറയുന്നു. ഈ നാലിലും ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളതാണ് സിദ്ധാസനം.

'സിദ്ധം പദ്മം തഥാസിംഹം
വജ്രം ചേതി ചതുഷ്ടയം''

എന്നും പറഞ്ഞുകാണുന്നുണ്ടു്.

യോഗാസനങ്ങൾ എല്ലാവർക്കും ചെയ്യാവുന്നതാണെന്നും യോഗശാസ്ത്രം വിധിക്കുന്നുണ്ടു്.

''യുവാവൃദ്ധോഽതി വൃദ്ധോവാ
വ്യാധിതോ ദുർബലോഽപിവാ
അഭ്യാസാത് സിദ്ധിമാപ്നോതി
സർവ്വയോഗേഷ്വതിന്ദ്രിത;''

യുവാവിനും, വൃദ്ധനും, അതിവൃദ്ധനും, രോഗിക്കും, ദുർബ്ബലനും ഉത്സാഹത്തോടെ യോഗാസനങ്ങൾ അഭ്യസിക്കാവുന്നതാണു്.

യോഗാസനങ്ങൾ അഭ്യസിക്കുമ്പോൾ പ്രധാനമായി ശ്രദ്ധിക്കേണ്ട ചിലകാര്യങ്ങൾ ഉണ്ടു്. അവയിൽ മുഖ്യമായിട്ടുള്ളതു് സ്ഥലനിർണ്ണയമാണു്. കാററും വെളിച്ചവും കയറുന്ന വിശാലമായ, തുറന്ന മുറിഅടിച്ചു വൃത്തിയാക്കി, അവിടെ കയററുപായ്, മുകളിൽ വിരിപ്പ് ഇവ ക്രമീകരിച്ചശേഷം വേണം യോഗാസനങ്ങൾ ആരംഭിക്കുവാൻ. രാവിലെ കിഴക്കോട്ടുനിന്നും വൈകിട്ടു് വടക്കോട്ടുനിന്നുമായാൽ കൂടുതൽ നല്ലതു്. ശരീരം നിലത്തു തൊടുന്നതിനു യാതൊരു കാരണവശാലും ഇടവരാതെ സൂക്ഷിക്കണം. മുറിയിൽ യോഗാചാര്യന്മാരുടെ ഫോട്ടോ ഉണ്ടായിരിക്കുന്നതും നല്ലതാണു്. മനസ്സ് ശാന്തമാകുന്നതിനുതകുന്ന വിധത്തിൽ ഭക്തിവരദ്ധകങ്ങളായിട്ടുള്ള ഗീതങ്ങൾ പാടുകയും മഹാപുരുഷന്മാരുടെ ഫോട്ടോകൾ വച്ച് സുഗന്ധദ്രവ്യങ്ങൾ കത്തിച്ച്വച്ച് മനസ്സിൽ ഗുരുസ്മരണയോടെ യോഗം അഭ്യസിക്കുന്നതും നല്ലതാണു്.

യോഗാസനങ്ങൾ ചെയ്യുന്നപുരുഷന്മാർ ലങ്ഗോട്ടിയും സ്ത്രീകൾ പൈജാമയും ധരിച്ചിരിക്കണം. ദേഹത്തിൽ കഴിവതും വസ്ത്രം കുറച്ചുധരിക്കുന്നതാണ് നല്ലതു്. ലങ്ഗോട്ടി കെട്ടുമ്പോൾ അരനല്ലവണ്ണം വലിച്ചു കെട്ടേണ്ടതാണു്. യോഗാസനം പരിശീലിക്കേണ്ടവർ തീകായുന്നതും സ്ത്രീസംഗം ചെയ്യുന്നതും ഉപേക്ഷിക്കേണ്ടതാണു്. യോഗാസനം പരിശീലിക്കേണ്ടതു രാവിലെ 5 മണിമുതൽ 8 മണിവരേയും വൈകിട്ടും അതേ സമയങ്ങളിൽ ചെയ്യാവുന്നതാണു്. 15 മിനിട്ടു മുതൽ 1 മണിക്കൂർ വരെയുള്ള സമയങ്ങളിൽ യോഗാസനങ്ങൾ പരിശീലിക്കാം. യോഗാസനങ്ങൾ പരിശീലിക്കുന്നവർ മററു വ്യായാമങ്ങൾ ചെയ്യേണ്ടതില്ല. രാവിലെ ദിനകൃത്യങ്ങൾ കഴിഞ്ഞു കുളിച്ചശേഷവും യോഗാസനങ്ങൾ പരിശീലിക്കാവുന്നതാണു്. കുളികഴിഞ്ഞു ചെയ്യുന്നവർ ദേഹത്തുള്ള വിയർപ്പു് ദേഹത്തിൽ ചേരുന്നതുവരെ വിശ്രമിക്കേണ്ടതാണു്. കുളിക്കുന്നതിനു മുമ്പു് ചെയ്യുന്നവർ യോഗാസനങ്ങൾ കഴി

ഞ്ഞ് 15 മിനിട്ടെങ്കിലും കഴിഞ്ഞേ കളിക്കാവൂ. യോഗാസനങ്ങളുടെ അവസാനമായി ശവാസനവും ചെയ്തശേഷമേ യോഗം ഉപസംഹരിക്കാവൂ. അതിനു ശേഷം സുഖാസനത്തിലോ പത്മാസനത്തിലോ ഇരുന്നു 5 മിനിട്ട് നാഡിശുദ്ധി പ്രാണായാമം ചെയ്യുന്നതും വളരെ വിശേഷമാണ്.

യോഗാസനങ്ങളുടെ മുറയും രീതിയും ശാസ്ത്രീയമായും പ്രായോഗികമായും പഠിച്ചിട്ടുള്ള ഒരു ഗുരുവിൽനിന്നു വേണം യോഗാസനങ്ങൾ പരിശീലിക്കേണ്ടതു്. ശരീരത്തിനു ആരംഭകാലത്തു് അയവുകിട്ടുന്നതിനുവേണ്ടി ശരീരത്തിൽ എണ്ണ തേച്ചും യോഗാസനങ്ങൾ പരിശീലിക്കാവുന്നതാണ്. യോഗാസനങ്ങൾ പരിശീലിക്കുമ്പോൾ അതിൽ താല്പര്യമുള്ള രണ്ടുപേരെങ്കിലും ഉണ്ടായിരിക്കുന്നതും നല്ലതാണ്.

ആഹാരം കഴിഞ്ഞു 3 മണിക്കൂർ കഴിഞ്ഞശേഷമേ യോഗാസനങ്ങൾ പരിശീലിക്കുവാൻ തുടങ്ങാവൂ. രാവിലെ യോഗാസനങ്ങൾ പരിശീലിക്കുന്നതിനു മുമ്പായി രണ്ട് ഔൺസ്സ് വെണ്ണ കഴിക്കുന്നതു നല്ലതാണ്. ബ്രഹ്മചര്യം, മിതാഹാരം ക്രമപ്പെടുത്തിയ ജീവിതരീതി ഇവ യോഗാസനങ്ങൾ പരിപുഷ്ടിപ്പെടുത്തുന്നതിനു സഹായിക്കുന്നു. അതിനാൽ യോഗശാസ്ത്രങ്ങളിൽ വിധിച്ചിട്ടുള്ള പ്രകാരം യോഗാസനങ്ങൾ പരിശീലിച്ചാൽ ദേഹത്തിനും, മനസ്സിനും ബുദ്ധിക്കും പ്രയോജനം സിദ്ധിക്കുന്നു. സർവ്വരോഗങ്ങളിൽ നിന്നും മുക്തിനേടാം. രക്തസമ്മർദ്ദം, അമിതമായ നാഡിമിടിപ്പ്, വൃക്കരോഗങ്ങൾ, തുടർച്ചയായ തലവേദന, ആസ്ത്മ, ആമാശയവീക്കം, മൂത്രവിസർജ്ജനതകലാറുകൾ, സ്ത്രീകൾക്കുള്ള ആർത്തവക്രമക്കേടുകൾ, വരട്ടുചൊറി, ഗ്യാസ്ട്രബിൾ തുടങ്ങി ഒട്ടുവളരെ രോഗങ്ങളുടെ മൂലകാരണമായിരിക്കുന്ന മാനസികസ്വാസ്ഥതയെ രോഗമുക്തമാക്കുന്നതിനു യോഗാസനങ്ങൾക്കു സാധിക്കുന്നു.

അതിനാൽ യോഗാസനങ്ങൾ വിധിപൂർവ്വം അനുഷ്ഠിക്കേണ്ട ശാസ്ത്രമാണ്. ഒരു ഗുരുവിന്റെ ശിക്ഷണത്തിൽ തന്നെ പഠിക്കേണ്ടതാണ്. യോഗാസനങ്ങൾ പഠിക്കേണ്ടതാണെന്ന ബോധം ഇന്നത്തെ അഭ്യസ്തവിദ്യരുടെ ഇടയിൽ പ്രത്യേകിച്ച് യുവാക്കളിൽ കണ്ടു തുടങ്ങിയിട്ടുണ്ട്. ഇതു ശുഭോദർക്കമാണ്. ദൂരദർശിനിയിലൂടെയും ഇപ്പോൾ യോഗാസനങ്ങൾ കാണിച്ചു തുടങ്ങിയിരിക്കുന്നു. ആ നിലയിൽ ഇന്നു യോഗാസനങ്ങൾക്കു നല്ല പ്രചാരം കിട്ടുന്നുണ്ട്. ഭാവിയിൽ കോളേജുതലത്തിൽ യോഗാസനങ്ങൾ പഠിക്കാനുള്ള സംവിധാനം ഉണ്ടാകുമെന്നാശിക്കാം.

# ജഗദ്ഗുരു ശ്രീ ശങ്കരാചാര്യർ

ഡോ. എം. ഗണേശഅയ്യർ, കാലടി.

ഗുരുബ്രഹ്മ ഗുരുർവിഷ്ണു:
ഗുരുർദ്ദേവോ മഹേശ്വര:
ഗുരുസാക്ഷാൽ പരംബ്രഹ്മ
തസ്മൈശ്രീ ഗുരവേ നമ:

ബ്രഹ്മനും, വിഷ്ണുവും, ശിവനും എല്ലാം ഗുരുവിലൊതുങ്ങുന്നു. അതുകൊണ്ട് ഗുരുവിനെ നമസ്ക്കരിക്കുക. ഇതാണ് ഭാരതീയ മതം. ഭാരതം ഗുരുപരമ്പരയിലും ഗുരുമഹിമയിലും വിശ്വസിക്കുന്ന നാടാണ്. ഗുരുപൂജ അഥവാ ഗുരുസേവ പരമപ്രധാനമായ കർത്തവ്യമായി ഭാരതീയർ കരുതുന്നു. ഗുരുവിൻെറ അനുഗ്രഹം ജീവിതസാഫല്യത്തിന് അത്യന്താപേക്ഷിതമാണെന്നതാണ്.

'ആചാര്യദേവോ ഭവ'

എന്ന ഉപനിഷദ്‌വാക്യത്തിൻെറ പൊരുൾ തന്നെ. ഗുരുവിനെ അഥവാ ആചാര്യനെ ദേവനായി ഭാവിക്കുക എന്നതാണത്. ശ്രീ ശങ്കരൻ ജഗദ്ഗുരുവാണ് ആചാര്യനായി അംഗീകാരം നേടിയ ശ്രീ ശങ്കരൻ സർവ്വജനത്തിനും ആചാര്യനായിത്തീർന്നു. ജഗദ് ഗുരുവായി സർവ്വജ്ഞാനപീഠം കയറി.

'ജഗദ്ഗുരു' എന്ന പദം വിശിഷ്ടമായ വ്യാഖ്യാനത്തിന് വിധേയമാണ് ആംഗലശബ്ദകോശത്തിൽ ഗുരു എന്ന പദത്തിന് Spivitual teacher എന്നർത്ഥം നൽകിക്കാണുന്നു അതായതു് ആദ്ധ്യാത്മികഗുരു എന്നർത്ഥം. ആത്മാനം (Self realisction) ഉളവാക്കിക്കൊടുക്കുന്നവനാണ് ഗുരു. മററു ശബ്ദകോശങ്ങളിൽ 'ജഗദ്ഗുരു' എന്ന പദത്തിന് ശങ്കരാചാര്യമഠത്തിലെ അത്യുന്നത ഗുരു എന്നർത്ഥം കൊടുത്തുകാണുന്നു. ചുരുക്കിപ്പറഞ്ഞാൽ 'ജഗദ്ഗുരു' എന്ന അംഗീകാരം ശങ്കരാചാര്യസ്വാമികൾക്ക് മാത്രമേയുള്ള എന്നു് താൽപ്പര്യം. ശങ്കരാചാര്യനാമധേയത്തിലറിയപ്പെടുന്ന എല്ലാ സന്യാസിമാരും 'ജഗദ്ഗുരു' എന്ന അംഗീകാരത്തിനർഹരല്ല. ആദിശങ്കരനാൽ സ്ഥാപിതമായ മഠങ്ങളിലെ അത്യുന്നത അധിപതിക്ക് മാത്രമുള്ള സ്ഥാനപ്പേരാണ് ജഗദ്ഗു എന്നതു്. അദ്വൈതവേദാന്തത്തിൻെറ പ്രസിദ്ധ പ്രവക്താവും നിർഗ്ഗുണാത്മകജ്ഞാനമാർഗ്ഗത്തിൻെറ അനന്യവ്യാഖ്യാതാവുമായ കബീർദാസ് ഗുരുമഹിമയെ പ്രകീർത്തിച്ച് ഏറെ പറഞ്ഞിട്ടുണ്ട്. ഗുരുവിനേയും ഈശ്വരനേയും ഒരിടത്തു് ഒരേ സമയത്തു് ദർശിച്ച കബീർ ആരെയാണ് ആദ്യമായി വന്ദിക്കേണ്ടതു് എന്ന ചിന്താകുഴപ്പത്തിലാകുന്നു. പിന്നീട് നിശ്ചയ ദാർഢ്യത്തോടെ ഗുരുവിനെത്തന്നെ ആദ്യമായി പ്രണമിക്കുന്ന എന്നിട്ട് സ്വയുക്തികം പ്രതിപാദിക്കുന്നു. ഗുരുവല്ലേ ഈശ്വരസാക്ഷാൽക്കാരത്തിനുള്ളവഴി കാണിച്ചു തന്നതു്. ആ ഗുരുതന്നെ ഈശ്വരദർശനത്തിനുള്ള ആദി കാരണം. അതിനാൽ ഈശ്വരനെക്കാൾ പ്രഥമഗണനീയൻ ഗുരുതന്നെ എന്നു്.

ഗുരു എന്തിന്? ഈ ചോദ്യം സാധാധാരണയായി മുഴങ്ങി കേൾക്കാറുണ്ട്. സ്വാദ്ധ്യായത്തിലൂടെയും സ്വയം പഠനത്തിലൂടെയും ഈശ്വരജ്ഞാനം സാദ്ധ്യമല്ലേ എന്ന ചോദ്യം ഉന്നയിക്കപ്പെടുന്നുണ്ട്. രമണമഹർഷിയെപ്പോലെയും ഏകലവ്യനെപ്പോലെയും ഗുരു എന്ന സങ്കല്പമെങ്കിലും ഉണ്ടായേ തീരൂ ഗുരുകൃപ

യില്ലെങ്കിൽ സ്വാദ്ധ്യായവും സ്വയംപഠനവും എല്ലാം നിഷ്പ്രയോജനം മാത്രമാണ്.

ശ്രീശങ്കരൻ ജഗദ്ഗുരുവായതെങ്ങനെ? അദ്വൈത വേദാന്തത്തെ ലോകത്തിനു് വ്യാഖ്യാനിച്ചു കൊടുത്തതിലൂടെയാണ് അദ്ദേഹം ജഗദ്ഗുരു പദവിയിലേക്കുയർന്നതു്. ജീവനും ജഗത്തും രണ്ടല്ല. ഒന്നന്നെ. ബ്രഹ്മം തന്നെയാണ് ജീവനിലും ജഗത്തിലും പ്രതിഭാസിക്കുന്നതു് എന്നു് ശ്രീ ശങ്കരൻ വിശദീകരിച്ചു. ശങ്കരൻ അജ്ഞാനാന്ധകാരത്തെ മാററി ജ്ഞാനമാകുന്ന പ്രകാശം ലോകത്തിനു് പകർന്നുകൊടുത്ത പരമ ഗുരുവാണ്. കേവലമായ ബാഹ്യാഡംബരങ്ങളോ പുറം പൂച്ചുകളോ പ്രൗഢിയോ യഥാർത്ഥജ്ഞാനത്തിന്റെ ശത്രുക്കളാണ്. ജ്ഞാനമാണ് മനുഷ്യനെ മനുഷ്യനും ദേവനും എല്ലാം ആക്കിത്തീർക്കുന്നതു്. ശങ്കരഗുരു ശിഷ്യവൃന്ദത്തിനു് ഏവം വിധ ഉപദേശങ്ങൾ നൽകിയനുഗ്രഹിച്ചു.

ഭാരതീയ സംസ്ക്കാരം ധർമ്മത്തിലൂച്ചതാണ്. ധർമ്മാധിഷ്ഠിതമായ ഭാരതീയ സംസ്ക്കാരത്തെ അധഃപതനത്തിലേക്കു് വഴുതിവീഴാതെ രക്ഷിച്ച ഏകലോകഗുരു ശ്രീശങ്കരനാണ്. അദ്വൈത തത്വത്തിന്റെ അലയടി അനാദികാലം മുതൽക്കേ ഭാരതത്തിന്റെ ധർമ്മശാസ്ത്രത്തിൽ സ്ഥലം പിടിച്ചിട്ടുള്ളതായി കാണാമെങ്കിലും അതിനു് അടുക്കും ചിട്ടയും നൽകി സയുക്തികം വിവരിക്കുകയും ശാശ്വതപ്രതിഷ്ഠ നേടിക്കൊടുക്കുകയും ചെയ്തതു് ജഗദ്ഗുരു ആദിശങ്കരാചാര്യസ്വാമികളാണ്. ആദ്ധ്യാത്മികലോകത്തിലെ അതിസംഖ്യരായ ഒരു സന്യാസി സമൂഹത്തിനു് ഗുരുവായി നിലകൊള്ളുന്നതും ആചാര്യസ്വാമികൾതന്നെ. ശ്രീരാമകൃഷ്ണമിഷ്യനിലൂടെ സനാതന ധർമ്മത്തെ പുനരാഖ്യാനം ചെയ്യുകയും പുനർവ്യാഖ്യാനം ചെയ്യുകയും തദ്വാരാ ഭാരതത്തിന്റെ സൽപ്പേരു് ലോകശ്രദ്ധയിൽ പെടുത്തുകയും ചെയ്ത വിവേകാനന്ദസ്വാമികളുടെ ഗുരുവായ ശ്രീരാമകൃഷ്ണപരമഹംസർ സന്യാസം സ്വീകരിച്ചതും ശ്രീ ശങ്കര പരമ്പരയിലെ തോതാപുരിയിൽ നിന്നുമാണ് ശ്രീ രമണമഹർഷി ശ്രീശങ്കരന്റെ ആശയങ്ങളെ അയവിറക്കി ഉൽകൃഷ്ടപദം പ്രാപിച്ചതായിക്കാണാം.

ശങ്കരമതം ജാതിമതഭേദമെന്യേ മാനവരാശിയുടെ നന്മയ്ക്കു് വേണ്ടിയുള്ളതാണ്. ഏകലോകദർശവും, സർവ്വമതസമത്വവും, എല്ലാം ശങ്കരമതത്തിന്റെ അസ്ഥിവാരക്കല്ലുകളാണ് കപടവേഷധാരികളായ പണ്ഡിതന്മാരുടെ അറിവിനെച്ചൊല്ലിയുള്ള പൊങ്ങച്ചത്തെ ശ്രീ ശങ്കരൻ നിന്ദിക്കുകയും അവരും ശ്വാനവും തമ്മിലെന്തന്തരമാണുള്ളതു് എന്നു് ചോദിക്കുകയും ചെയ്യുന്നു. സദാചാരത്തിനും ചിത്തശുദ്ധിക്കും ഊന്നൽ നൽകിക്കൊണ്ടുള്ളതാണ് ശാങ്കരമതം. സർവ്വാന്തർയാമിയായ സർവ്വവ്യാപിയായ സർവ്വേശ്വരനെ ദർശിക്കാൻ ശാങ്കരമതം ഉപദേശിക്കുന്നു ശങ്കരന്റെ ഈ അദ്വൈതതത്വങ്ങൾ അദ്ദേഹത്തെ ജഗദ്ഗുരുവായി അംഗീകരിക്കാൻ ലോകജനതയെ പ്രേരിപ്പിച്ചു

ശ്രീ ശങ്കരന്റെ ജഗദ്ഗുരുത്വം മററനേകം വസ്തുക്കളുടെ വെളിച്ചത്തിൽ തെളിയിക്കാവുന്നതാണ്. സമ്പൽസമൃദ്ധിയിൽ കഴിയുന്ന, ധനം കുന്നുകൂട്ടി ചിലവാക്കാതെ കുബേരകുമാരന്മാരാക്കഴിയുന്ന ജനങ്ങളെ അദ്ദേഹം ശക്തിയുക്തമായ ഭാഷയിൽ ഉൽബോധിപ്പിച്ചു. 'ധനം ശാശ്വതമല്ല. ശാശ്വതമായ ധനം ആനന്ദധനമാണ്. അതുനേടുവാൻ ഉത്തമമായ മാർഗ്ഗം ത്യാഗമാണ്.' ദേയം ദീനജനായ ച വിത്തം' ദരിദ്രജനകോടികൾക്കായി ധനം വിനിയോഗം ചെയ്യണമെ



**ചട്ടമ്പിസ്വാമികൾ**
**ശ്രീ രാമാനന്ദതീർത്ഥപാദർ**
**ശ്രീ ഭക്താനന്ദതീർത്ഥപാദർ**

ന്ന് അദ്ദേഹം എടുത്തുപറയുന്നു. ത്യാഗത്തിലൂടെ നിത്യമായ ആനന്ദം ലഭ്യമാകും. ശ്രീശങ്കരൻ ഉപദേശിച്ചു. ആ ഉപദേശങ്ങളെ പ്രവൃത്തിയിൽ കാണിച്ചു കൊടുക്കുകയും ചെയ്തു. കാപാലികന് തന്റെ തല കൊയ്തുകൊടുക്കുവാൻ ഒരുമ്പിട്ട ശങ്കരന്റെ ത്യാഗത്തെപ്പററി മറെറന്തുതന്നെ പറയാനാണ്. മാതൃസേവയെപ്പോലെ മഹത്തായ സേവ മറെറാന്നും തന്നെയില്ല. സന്യാസിയായി സർവ്വസംഗപരിത്യാഗിയായി. എങ്കിലും മാതൃസേവയുടെ മഹത്വം ലോകത്തിന് മനസ്സിലാക്കിക്കൊടുക്കുവാൻ സ്വയം മാതാവിന് അന്ത്യോപചാരം നൽകിയതും മാതൃകപഞ്ചകം പാടി ദേവി ച്ചതും മററും ജനശ്രദ്ധയെ പിടിച്ചുപററിയ മഹാസംഭവങ്ങളാണ്.

വൈദികമാർഗ്ഗം ഭാരതത്തിന്റെ ഉയർച്ചയ്ക്കും വളർച്ചയ്ക്കും കാരണമാണ്. ബൗദ്ധന്മാർ, ജൈനന്മാർ, മീമാംസകന്മാർ, ശാക്തർ, കാപാലീക, പാശുപതന്മാർ എന്നിവരെ അനുഭൂതി പ്രധാനമായ താർക്കികരീതിയിൽ വൈദികമാർഗ്ഗത്തിലേയ്ക്ക് ആനയിച്ചു. നാസ്തികനായ കുമാരിലഭട്ടനേയും പ്രകാണ്ഡമീമാംസകനായ മണ്ഡനമിശ്രനേയും സ്വയം സരസ്വതീ ദേവിയുടെ അവതാരവും കാമസൂത്രപ്രിന്നിയുമായ സരസവാണിയേയും വ്യക്തിപ്രഭാവംകൊണ്ടും പ്രതിഭാവിശേഷംകൊണ്ടും തന്റെ ശിഷ്യത്വം അംഗീകരിപ്പിച്ചതും അസുലഭ സംഭവങ്ങളാണ്.

മുപ്പത്തിരണ്ടു സംവത്സരകാലത്തെ ഹ്രസ്വജീവിതത്തിൽ അദ്ദേഹം ലോകത്തിന് കാഴ്ചവച്ച അത്യത്ഭുതാവഹങ്ങളായ ആശയങ്ങൾ യുക്തിയ്ക്കും അനുഭൂതിയ്ക്കും മുൻതൂക്കം നൽകിക്കൊണ്ടുള്ള തത്വങ്ങൾ, സാരോപദേശങ്ങൾ എല്ലാംതന്നെ ശ്രീശങ്കരനെ ജഗദ്ഗുരുപദത്തിലേക്കുയർത്തുകയാണ് ചെയ്തിട്ടുള്ളത്. ★

---

# ഓം
# ★ നമശ്ശിവായ

*(ആനന്ദദേവൻ)*

സുരനദീധര മിന്ദുകലാധരം
സുമഗണാഞ്ചിത ദിവ്യജടാധരം
ഭസിതഭാസുരഫാലവിലാസിനം
നമതി ശൂലിനമദ്രി നിവാസിനം 1

വൃഷവരാനുചിത ഭൂതപതിം ഭവം
വിഷധരാങ്കിതകാളഗളം ശിവം
അജിനപാവനതല്പതലേസ്ഥിതം
നമതിയോഗിനമാത്മരതംസ്ഥിതം 2

ഭുവനനന്ദിതനർത്തകനായകം
ഭവഭയാഭയഭാവുക ദായകം
നരവരാമര ഭാഗ്യവിധായകം
നമതി നാഥമനാഥ വിനായകം 3

കലിമലാകുലചിത്തവിശുദ്ധിദം
കലിതഭക്തിരസാമൃത വൃദ്ധിദം
ഭവനിലീനഹൃദാമപിരക്ഷകം
നമതി വേദ വിദാമഭിരക്ഷകം 4

ഹരിസുരാർച്ചിത ദേവമഹേശ്വരം
ഗിരിസുതാർപ്പിത ദേഹമനശ്വരം
ഹരിതമണ്ഡിതകണ്ഠമനോഹരം
നമതി ദർപ്പക ദർപ്പ ഹരാഹരം 5

* (ശുദ്ധീകൃതം)



# വൈശ്വാനരജ്യോതിയെ പ്രതീക്ഷിച്ച്

ഡോ: എൻ. ആർ. എളേടം.

ഋഗ്വേദരചയിതാവ്, ഒരു വെളുത്ത ദിവസവും ഒരു കറുത്തദിവസവും ഉണ്ടെന്ന് പറയുന്നു. പ്രകൃതിദ്രഷ്ട്യാ നോക്കിയാൽ, കറുത്തദിവസം രാത്രിയും വെളുത്തദിവസം പകലുമാണ്. ഇവരണ്ടും നിത്യാനുഷക്തമായി ഇന്നും എന്നും നിലനിൽക്കുന്നു. പ്രളയദിനംവരെ ഈ പ്രകൃതിപ്രതിഭാസം ഉണ്ടായിരിക്കുകയും ചെയ്യും. വൈശ്വാനര ആദിത്യൻ ആകാശത്തിൽ പ്രത്യക്ഷപ്പെടുമ്പോൾ, അന്ധകാരം വിലീനമാവുന്നു. ലോകം ഉല്ലാസവേഗങ്ങളിൽ ത്രസിക്കുവാൻ തുടങ്ങുന്നു.

അഹശ്ചകൃഷ്ണം അഹരർജ്ജുനം ചവി
വർത്തേതേരജസീവേദ്യാഭിഃ
വൈശ്വാനരോ ജായമാനോ ന രാജാ
അവതിരത് ജ്യോതിഷാഗ്നിസ്ത
മാംസി.

ഇതാണ് പ്രകൃതി നിയമം. ഇതുപോലെ ഇതിന്റെ പ്രതികരണം മനുഷ്യഹൃദയത്തിലുണ്ടാവുന്നു. അവിടെയും ഈ ശ്വേതകാള ഭാവങ്ങൾ വരുന്നു, പോകുന്നു. നിരാശയിൽ ഉഴലുന്ന മനസ്സ്, ഇരുട്ടിനേയും ആശായുക്തമായ മനസ്സ് വെളിച്ചത്തേയും ആവാഹിക്കുകയല്ലേ? അജ്ഞാനം, അവിവേകം, കിംകർത്തവ്യവിമൂഢത എന്നിവ കാളരാത്രിയായി മനസ്സിനെ അലട്ടുന്നു ചിലപ്പോൾ വിവേകം. കർത്തവ്യനിരത എന്നീ പ്രകാശങ്ങൾ സൂര്യനായി ഹൃദയത്തെ തഴുകുന്നു. അവിവേകത്തിനിരയായ രാത്രിയാൽ വശീകരിക്കപ്പെട്ട മനുഷ്യന്റെ ഇന്ദ്രിയങ്ങൾ തെററായ മാർഗ്ഗത്തിൽ ചലിക്കുവാൻ തുടങ്ങുമ്പോൾ മനഃജ്യോതി ഇന്ദ്രിയങ്ങളെ നേർമാർഗ്ഗത്തിലേക്ക് നയിക്കുന്നു.

ധ്രുവംജ്യോതിനിർവിഹിതം ദൃശ്യേകം
മനോജവിഷ്ഠം പതയത്സ്വന്തഃ
വിശ്വേദേവാ: സ മനസ്സ: സകേതാ
ഏകം ക്രതുമഭിവിയന്തിസാധു.

[മനുഷ്യനിൽ ഒരു ധ്രുവജ്യോതി കുടികൊള്ളുന്നുണ്ട് അതാണ് മനസ്സ്—ഏററവും വേഗതയുള്ളതിൽ കൂടുതൽ വേഗതയുള്ളത്. എല്ലാ ഇന്ദ്രിയാധിപന്മാരും ഈ മനോജ്യോതിയുടെ പ്രകാശം കൊണ്ട് മഹത്തമമായ പ്രവർത്തിയും ശരിയായി ചെയ്യുവാൻ പ്രാപ്തമാവുന്നു.]

എന്നാൽ ഈ മനസ്സിന്റെസ്ഥിതി ഭിന്നമാണ്.

വി മെ കർണ്ണാ പതയതോവി ചക്ഷുവിദം-
ജ്യോതിർഹൃദയം ആഹിതം യത്
വി മേ മനശ്ചരതി ദൂര ആധി: കിം
സ്വിദ്വക്ഷ്യാമി കിമു ന മനിഷ്യേ.

[എന്റെ കർണ്ണങ്ങൾ ഇന്ന് അങ്ങിങ്ങ് അലയുന്നു. കണ്ണുകളും തഥൈവ. ഹൃദയത്തിലുണ്ടായിരുന്ന ആ പ്രകാശപുഞ്ജം എന്നിൽനിന്നും അകന്നുപോയിരിക്കുന്നു. മനസ്സാകട്ടെ വിദൂരചിന്തകളിൽ ഭ്രമിച്ചുപോയി. അപ്പോൾ എന്തുചെയ്യണം, എന്തുമനനം ചെയ്യണം]

അതുകൊണ്ട്, അല്ലയോ എന്റെ അന്തഃകരണമേ, അതിൽ ഇരിക്കുന്ന വൈശ്വാനരജ്യോതി, എന്റെ ആത്മാവേ, ഞാൻ അങ്ങയിൽ ശരണം പ്രാപി

ജ്ജന്നു. പക്ഷേ മനസ്സോ, നീയുമിന്നു് തമോമയമായ മഹാമോഹത്താൽ ബന്ധി ക്കപ്പെട്ടുവോ? സൂര്യനെ കാർമേഘങ്ങൾ വലയംചെയ്താൽ എവിടെ നിന്നും വെളിച്ചം കിട്ടും.

വിശേ ദേവാ അനമത്യൻ ഭിയാനാഃ
ത്വാമഗ്നേ തമസി തസ്ഥിവാംസം
വൈശ്വാനരോ വതുതയെ നോട മ
ർത്ത്യാടവ്രുതയേ നഃ

[നീയും ഇരുട്ടിൽ തപ്പാൻ തുടങ്ങുന്നതായി കാണുമ്പോൾ, അന്തർമുഖയാത്രയിൽ ചലിക്കുന്ന ഓരോ പഥികനും ഭയപ്പെടുന്നു; ഹേ! വൈശ്വാനരാഗ്നി ഞങ്ങളെ രക്ഷിക്കാൻ അങ്ങു് അന്ധകാരത്തിന്റെ കാർമേഘങ്ങളെ ഭേദിച്ചുകൊണ്ടുവരൂ. അല്ലയോ ദേവദേവ, അങ്ങുവരൂ.]

വ്യക്തിയേപോലെ രാഷ്ട്രത്തിനും കറുത്ത ദിവസവും വെളുത്ത ദിവസവും ഉണ്ടു്. കറുത്ത ദിനങ്ങളെ അകററുവാൻ അല്ലയോ എന്റെ രാഷ്ട്രത്തിന്റെ മനഃശ്ശക്തിജ്യോതിസ്സേ, ഉണരൂ. ഈ പ്രിയങ്കരമായ നാടിന്റെ വൈശ്വാനര ജ്യോതിസ്സേ, ഉണർന്നിരിക്കൂ.

'തമസ്സോ മ ജ്യോതിർഗ്ഗമയ'

(ഋഗ്വേദം ആറാംമണ്ഡലം ഒൻപതാം സൂക്തം അവലംബം.) ★

# മാനസ പ്രസക്തി

**സി. പി. ഹരീന്ദ്രൻ.**

''നീലാംബുജ ശ്യാമള കോമളാംഗം
സീതാ സമാരോപിത വാമഭാഗം
പാണൗ മഹാസായക ചാരു ചാപം
നമാമി രാമം രഘുവംശനാഥം''

സംസ്കൃതം, മലയാളം, തമിഴ്, ഹിന്ദി, പ്രാകൃതം ഈ ഭാഷകളിലെല്ലാം തന്നെ രാമകഥകൾ എഴുതപ്പെട്ടിട്ടുണ്ട്. വാത്മീകി, എഴുത്തച്ഛൻ, കമ്പർ, വിമലസൂരി, തുളസീദാസ് ഇവരുടെയൊക്കെ കൃതികൾ ഇതിനു് പ്രമാണങ്ങളാണ്. ദേശം, കാലം, ഭാഷ, വിചാരം ഇവയനുസരിച്ച് ഈ കൃതികളിലെല്ലാം തന്നെ ഒന്നു് മറ്റൊന്നിനെ അപേക്ഷിച്ച് അന്തരങ്ങൾ കാണാം. ഈ പരിവർത്തനങ്ങൾ ഒക്കെയുണ്ടെങ്കിലും എല്ലാ രാമകഥകളിലും ശ്രീരാമന്റെ ചരിതം ഭാരതത്തിലെ ജനസഹസ്രങ്ങളുടെ മാർഗ്ഗദർശകവും, സഹയോഗിയും, സംരക്ഷകനും ആയിട്ടാണ് ചിത്രീകരിച്ചിട്ടുള്ളതു്.

മറ്റു് രാമകഥകളെപ്പോലെ തന്നെ തുളസീദാസനാൽ ഹിന്ദിഭാഷയിൽ വിരചിതമായ രാമചരിതമാനസം പ്രഥമഗണനീയം തന്നെ. സംസ്കൃതഭാഷയിൽ വാത്മീകിയാൽ രചിച്ചതാമായണമാണു് ആദിരാമായണം. ഇതിന്റെ അനുകരണമെന്നോണം പല ഭാഷകളിലും രാമായണം എഴുതപ്പെട്ടു. വാത്മീകി രാമായണത്തിന്റെ ഒരു ഉജ്ജ്വല പ്രകാശകിരണമാണു് ഹിന്ദി ഭക്തകവിയായ തുളസീദാസന്റെ രാമചരിതമാനസം.

''നാനാ പുരാണനിഗമാഗമ സമ്മതം യദ്-
രാമായണേ നിഗദിതം കചിദന്യതോ
ऽപി
സ്വാന്തഃ സുഖായ തുളസീ രഘുനാഥ
ഗാഥാ–
ഭാഷാ നിബന്ധമതിമഞ്ജുളമാതനോതി''

അനേക പുരാണങ്ങളും വേദങ്ങളും ശാസ്ത്രസമ്മതമായ രാമായണത്തിൽ എഴുതപ്പെട്ടിട്ടുള്ളതും, അന്യത്ര ഉപലബ്ധമായിട്ടുള്ള ഗ്രന്ഥങ്ങളിൽ നിന്നു സംഗ്രഹിക്കപ്പെട്ടതും കൂട്ടിക്കലർത്തി സ്വന്തം അന്തഃകരണ സുഖത്തിനുവേണ്ടി തുളസീദാസൻ ഒരു ഭാഷാ പ്രബന്ധം അവതരിപ്പിക്കുന്നു എന്നാണല്ലോ ഇതിന്റെ സാരസംഗ്രഹം. എന്നിരുന്നാലു. ഇതു് വാത്മീകിരാമായണത്തിന്റെ പരിഭാഷയല്ല, എന്നതു് ഒരു വ്യക്തമായ സത്യമാണ്.

തുളസീദാസന്റെ മുഖ്യ ഉദ്ദേശ്യം സമുദായത്തിന്റെ യഥാർത്ഥ ചിത്രീകരണം മാത്രമായിരുന്നില്ല പ്രത്യുതസമൂഹത്തിലെ പരിമിതികളെയും ദുരാചാരങ്ങളേയും ദൂരീകരിച്ച് ആദർശ സമൂഹാവിഷ്കരണമായിരുന്നു മഹാകവി തുളസീദാസന്റെ കാലത്തു് ഭാരതം മുസൽമാൻമാരുടെ ദാസതയിലും അധീനതയിലുമായിരുന്നു. ഭാരതീയ സംസ്കാരത്തിനു് മൂല്യശോഷണം അതിന്റെ ചരമസീമയിലായിരുന്നു.

രാമകഥയിൽ രാവണനാൽ സീതാഹരണ സംഭവം ആര്യ സംസ്കൃതിയുടെ അപഹരണത്തെയും തദ്വാര നാശത്തെയുമാണു് ലക്ഷ്യമാക്കുന്നതെന്നു് പറയാം. ശ്രീരാമനാൽ സീതയുടെ മുക്തി അസത്തിന്റെ മേൽ സത്തിന്റെ വിജയമാണെന്നും കൂടാതെ ഭാരതീയ സംസ്കാരത്തിന്റെ രക്ഷയും, അഭ്യുത്ഥാനവും



**രജത ജൂബിലി സമ്മേളനം**
**ഒരു ദൃശ്യം**

ആണെന്നും കുറിക്കുന്നു. ഒരു പക്ഷേ സീതയെപ്പോലുള്ള സതിയെ സാത്വീകമനോഭാവമുള്ള സ്ത്രീയെ —രാവണന്റെ കരാള ഹസ്തത്തിൽ നിന്നും മോചിപ്പിക്കാൻ പററിയിരുന്നില്ല എങ്കിൽ ആര്യന്മാരുടെ ശിരസ്സിൽ എന്നന്നേക്കുമായി കളങ്കമായി സംഭവിച്ചേനെ!

മാനസം കഥാപാത്രങ്ങളുടെ ഒരു വിരാടലോകം തന്നെയാണ് ദാസൻ തൊട്ട് പരബ്രഹ്മം വരെ ഈ കൃതിയിൽ പരമപ്രധാന സ്ഥാനങ്ങളിൽ വിരാജിയ്ക്കുന്നു. ആസ്ഥാശീലർ, അനാസ്ഥാശീലർ, മാനവർ, ദേവഗണങ്ങൾ, രാജാവ്, ബ്രാഹ്മണർ, യോഗി, വിയോഗി ഇങ്ങനെ പല സ്വഭാവങ്ങളും ആചാരങ്ങളും ഉൾക്കൊള്ളുന്ന വിഭാഗങ്ങളെ വളരെ തന്മയത്വത്തോടുകൂടി കവിരാജൻ വർണ്ണിക്കുന്നു. ഈ കഥാപാത്രങ്ങളെല്ലാം തന്നെ ഈ ആധുനികയുഗത്തിലും നമ്മുടെ ഇടയിൽ കാണാം.

നമ്മുടെ ആത്മാവ് തന്നെയാണ് രാമൻ. രാമന്റെ സ്വഭാവം മാനസത്തിൽ തുളസിദാസൻ ചിത്രീകരിച്ചിരിക്കുന്നതു് പ്രത്യക്ഷത്തിൽ ആത്മാവിനെ പററി തന്നെയാണ്.

ബുദ്ധിയുടെ പ്രതിരൂപമാണ് സീത. മാനസത്തിന്റെ ആരംഭത്തിൽ തുളസീദാസൻ സീതയെപ്പററി ഇങ്ങനെ വിവരിക്കുന്നു.

''സീത ഉല്പത്തി, പരിപാലനം, സംഹാരം ഇവയുടെ നിയന്താവും, ക്ലേശങ്ങളെ ഹനിച്ച് മംഗളങ്ങൾ നൽകുന്ന മൂർത്തിയുമാണ്.'' ഈ കാര്യങ്ങളൊക്കെ ബുദ്ധികൊണ്ടേ സാധിക്കുകയുള്ളു എന്നു് പ്രസ്താവ്യം.

പത്തു് തലയുള്ള രാവണൻ നമ്മുടെ പത്തു് ഇന്ദ്രിയങ്ങളുടേയും പ്രതീകമാണ്. 'സ്വർണ്ണലങ്ക' അർത്ഥമാകുന്നതു് കാമം, ക്രോധം, ലോഭം, മദം, മോഹം ഇവയുടെ നഗരം എന്നുള്ളതാണ്. രാവണനു് ഒരിക്കലും ഇന്ദ്രിയ തൃപ്തി ലഭിക്കുന്നില്ല. അതുകൊണ്ട് ബുദ്ധിരൂപിയായ സീതയെ ഹരണം ചെയ്യുന്നു. പക്ഷേ ശ്രേയസ്കാരിയായ ബുദ്ധിയുടെ ഹരണം കൊണ്ട് ആർക്കും സുഖം ലഭിക്കുകയില്ല. അങ്ങിനെയുള്ള വ്യക്തി സ്വയം വിനാശത്തിലേയ്ക്ക് നിപതിക്കുകയാണ് ചെയ്യുന്നതു്. അതുതന്നെയാണ് രാവണ പതനവും കൊണ്ട് തുളസീദാസൻ വ്യക്തമാക്കുന്നതു്.

സീതയുടെ വിയോഗത്താൽ രാമൻ അത്യന്തം ശോകാകുലനാകുന്നു. കാരണം ആത്മാവും ബുദ്ധിയും സംയുക്തമായി മാത്രമേ സ്ഥിതി ചെയ്യുകയുള്ളു എന്നതു തന്നെ, ഹനുമാൻ ഭക്തിയുടെ പ്രതീകമാണ്. ഭക്തി നിഷ്ക്രിയത്വത്തിന്റെ നാമമല്ല. മറിച്ച് ക്രിയാശീലത്വത്തിന്റേതാണ്. ക്രിയാത്മകമായ ഭക്തികൊണ്ട് മാത്രമേ ലോകത്തിനു് മംഗളം ലഭിക്കുകയുള്ളഎന്നു് സാരം. അതുപോലെ അംഗദൻ ശിവസങ്കല്പത്തിന്റേതുമാകുന്നു. അംഗദകഥാപാത്രത്തിലൂടെ ലോകമംഗളദായകങ്ങളായ കാര്യങ്ങളാണ് വ്യക്തമാക്കിയിട്ടുള്ളതു്. രാവണ അംഗദസംവാദത്തിലൂടെ ഇതു് സ്പഷ്ടീകരിക്കുന്നു.

കുംഭകർണ്ണൻ അലസതയുടേയും മേഘനാഥൻ മനസ്സിന്റെ പ്രതീകവുമായി കവിശ്രേഷ്ഠൻ മാനിച്ചിരിക്കുന്നു. കാരണം ഇന്ദ്രിയത്തിന്റെ അനുജൻ ആലസ്യ

മാകാം എന്നതു് തന്നെ. ആലസ്യം ആത്മബലംകൊണ്ടും, മനസ്സിനെ ഹനിക്കാൻ സംയമവും ആവശ്യമാണ്. ഇതുകൊണ്ടാണ് കുംഭകർണ്ണനെ രാമൻ ഹനിക്കുന്നതും മേഘനാദനെ ലക്ഷ്മണൻ ദൂരീകരിക്കുന്നതും.

മരീചൻ സ്വപ്നമായും മരുപ്പച്ചയുടെ പ്രതീകമാണ്. കർമ്മേന്ദ്രിയത്തെയും, ജ്ഞാനേന്ദ്രിയത്തേയും വഞ്ചിക്കുന്നതിന്റെയും, ഭയപ്പെടുന്നതിന്റെയും, മോഹിപ്പിക്കുന്നതിന്റെയും പ്രതീകമായി മാരീചകഥാപാത്രം മാനസത്തിൽ വർത്തിക്കുന്നു. എങ്ങിനെയാണോ നാം മരുപ്പച്ചയുടെ പുറകെ അനുയാനം ചെയ്യുന്നതു് അതുപോലെയാണ് സീത മാരീചനിൽ (പേടമാനിൽ) ആകൃഷ്ടയാകുന്നതു്. സീത (ബുദ്ധി) ലക്ഷ്മണരേഖ (സംയമം) അവഗണിച്ചു് പോകുന്നു. സംയമത്തെ അതിലംഘിക്കുമ്പോൾ ബുദ്ധി ഇന്ദ്രിയങ്ങളുടെ പരിധിക്കുള്ളിൽ വരുന്നു

രാമരാവണ യുദ്ധത്തിൽ രാവണശിരസ്സ് പരിച്ഛേദനം ചെയ്യുമ്പോഴും വീണ്ടും വീണ്ടും പഴയതിന്റെ സ്ഥാനത്തു് പുതിയ ശിരസ്സ് ആവിർഭവിക്കുന്നതു് മനഃശാസ്ത്രപരമാണ്. ഈ കാര്യം പല മനഃശാസ്ത്രജ്ഞരും സ്ഥിരീകരിച്ചിട്ടുണ്ടു്. ഇന്ദ്രിയങ്ങളെ ആത്മബലംകൊണ്ടു് നശിപ്പിക്കുമ്പോൾ പ്രതിരോധ ശ്രമേണ അധികം ആവേശത്തോടുകൂടി പുനർജനിക്കുന്നു എന്നു് മനശാസ്ത്ര തത്വം. എങ്കിൽകൂടി ഇതിന്റെ ആദികാരണം പരിശോധിച്ചു് ആഘാതമേല്പിക്കുമ്പോൾ പൂർണ്ണമായും ഇന്ദ്രിയവിനാശം സംഭവമാകും ഇതാണ് രാവണമൃത്യുവിനെപ്പററിയുള്ള രൂപാത്മകത.

ഈ രീതിയിൽ ഭക്തിനിർഭരമായ ഈ കാവ്യത്തിൽ പല ഭാവങ്ങളും, ആദർശങ്ങളും ഉൾക്കൊള്ളുന്ന കഥാപാത്രങ്ങളെ തുളസീദാസൻ വളരെ ആർജ്ജവത്തോടുകൂടി വർണ്ണിച്ചിട്ടുണ്ടു്. ഈ കാവ്യത്തിന്റെ മുഖ്യ സവിശേഷത ഗാർഹിക ബന്ധങ്ങളുടെ മർമ്മസ്പർശിയായ ആവിഷ്ക്കരണമാണ്. നമ്മുടെ ഭാരതത്തിൽ ഇന്നും വൈവിദ്ധ്യമുള്ള സ്വഭാവം ഉൾക്കൊള്ളുന്ന ജനങ്ങൾ നിവസിക്കുന്നുണ്ടു്. ഇവരൊക്കെ തന്നെ രാവണനെപ്പോലെ എല്ലായ്പ്പോഴും എന്തിന്റെയെങ്കിലും പുറകെയാണ്; ചിലർ അധികാരത്തിന്റെയും, ധനത്തിന്റെയും, മററു ചിലർ സ്നേഹത്തിന്റെയും. ആരും തന്നെ ഈ ഭൗതിക സുഖഭോഗങ്ങൾ ത്യജിച്ചു ആത്മാവിനെ സംശുദ്ധീകരിക്കാൻ മെനയുന്നില്ല എന്നതു് പരമപ്രധാനമായ സത്യമല്ലേ? അക്ഷരാർത്ഥത്തിൽ രാമമഹത്വം ആരും ഉൾക്കൊള്ളുന്നില്ല. സ്വർണ്ണലങ്കയ്ക്ക് അതീതമായി ഈ ലോകത്തിൽ മറ്റൊന്നുണ്ടു്. ആ സത്യം മനസ്സിലാക്കി ജീവിക്കുവാൻ മാനസത്തിലൂടെ വിവക്ഷിക്കുന്നു. രാമരാജ്യം എന്നതുകൊണ്ടു് ഉദ്ദേശിക്കുന്നതു് ആത്മീയമായി ഉയർന്ന രാജ്യം എന്നു് മാത്രമാകുന്നു. നമ്മുടെ ആത്മസംശുദ്ധികൊണ്ടു് ഒരു രാമരാജ്യം ഇവിടെ ഈ ഭാരതത്തിൽ ഉയിർത്തെഴുന്നേൽക്കട്ടെ!.



# ചരിത്രരശ്മികൾ

(ഏഴാച്ചേരി സി. ജി. പരമേശ്വരൻ നായർ)

ഹരിതാഭമായ ചെറുകുന്നുകൾ മേഘശകലങ്ങൾ പോലെ ചിന്നിചിതറിക്കിടക്കുന്ന ഒരു സുന്ദരഗ്രാമം. വിശാലമായ വയലേലകളിലെ വരമ്പുകളിൽ നിരനിരയായി നിൽക്കുന്ന കേരതൈകളിലെ പൂങ്കുലതോരണങ്ങൾ, പരന്നുപാടത്തു പച്ചപ്പട്ടിൽ പാറികളിക്കുന്ന പൂമ്പാററകൾ. വയലിനു കസവണിഞ്ഞ വരമ്പികളിൽ തത്തിക്കളിക്കുന്ന മീൻകുഞ്ഞുങ്ങൾ. കാറേററുലയുന്ന ചെമ്പഴക്കാതോട്ടങ്ങൾ. ഈ ഗ്രാമീണ ശാലീനത വടയമ്പാടി ഗ്രാമത്തിൻെറ അനുഗ്രഹവിശേഷതയുടെ അംശങ്ങളാണ്.

വടയമ്പാടി അദ്ധ്യാത്മിക കഥകൾ നിറഞ്ഞ ഒരു ഗ്രാമമാണ് തൃപ്പൂണിത്തുറപൂർണ്ണത്രയീശക്ഷേത്രവും വടയമ്പാടിയുമായി ചരിത്രാതീത ജീവിതബന്ധങ്ങൾ ഉണ്ട്. തൃപ്പൂണിത്തുറ ദേവസ്വം വസ്തുക്കളുടെ പരിധി നിർണ്ണയിക്കുവാൻ അർജ്ജുനൻ കിഴക്കോട്ടു തൊടുത്ത അസ്ത്രം ഒരു വടവൃക്ഷച്ചുവട്ടിൽ പതിച്ചുവെന്നും നീലത്തുവീഴാതെനിലത്തുകുത്തിയശേഷംന്നത്തമാടിയെന്നുമാണഐതിഹ്യം. വടയമ്പാടിയുടെ സ്ഥലനാമം സംബന്ധിച്ച കഥയാണിത്. തന്മൂലം പൂർണ്ണത്രിയീശ ദേവസ്വത്തിൻെറകീഴക്കെ അധികാരപരിധി വയടമ്പാടിആയി പരിഗണിച്ചിരുന്നു

കൊച്ചീൻ ദേവസ്വം ബോർഡ് വക ഒരു വൈഷ്ണവക്ഷേത്രവും കൊട്ടാരവും വടയമ്പാടിയിലുണ്ട്. ആണ്ടുതോറും കുംഭമാസത്തിൽ ഉത്രാടം നാളിൽ തൃപ്പൂണിത്തുറ നിന്നും വടയമ്പാടിയിലേക്കു പറയെഴുന്നെള്ളിപ്പു വാദ്യഘോഷ സമന്വിതം നടത്താറുണ്ട്. വഴിമദ്ധ്യത്തിൽ എല്ലാ ഗൃഹങ്ങളിലും ആഡംബരസമന്വിതം എഴുന്നെള്ളിപ്പിനു എതിരേൽപ്പു നടത്തും. പിറേറ ദിവസം വൈകിട്ടു തിരുവോണദിവസം വടയമ്പാടി കൊട്ടാരത്തിലെത്തും. അംഗരക്ഷക്കായി പോലീസും പട്ടാളവും ഉണ്ടായിരിക്കും. വടയമ്പാടിയിലെ പ്രധാന നിവേദ്യം അപ്പമാണ്. പൂജയ്ക്കുശേഷം തൃപ്പൂണിത്തുറയ്ക്കു മടങ്ങും. ആധുനിക പരിവർത്തനങ്ങളുടെ വേലിയേററത്തിൽ ഈ പരിപാടികൾ നിർത്തലാക്കപ്പെട്ടു.

കോലഞ്ചേരി ബ്ലോക്കാഫീസിനു സമീപം പടിക്കമാരിക്കുടി കോട്ടയിൽ കർത്താവിൻെറ കൊട്ടാരത്തിൻെറ അവശിഷ്ടങ്ങളും കുളവും കോട്ടയുടെ തകർന്ന നിലപാടും കാണാം. കോട്ടയിൽ കർത്താവായിരുന്നു വടയമ്പാടിയിലെ ഭരണാധിപൻ ഉഗ്രരായ കർത്താക്കന്മാർക്കു കുററക്കാരെ തൂക്കിലിടുവാനും അധികാരം ഉണ്ടായിരുന്നു. ആ കുടുംബവുമായി ബന്ധമുള്ള വെട്ടിക്കനാൽ കർത്താവിൻെറ ഭരദേവതാക്ഷേത്രമാണു ചൂണ്ടി ടൗണിനു സമീപമുള്ള അരുകുഴിക്ഷേത്രം. പൂർണ്ണത്രയീശക്ഷേത്ര ഭരണാധികാരികൾ കൈപ്പാമ്പിള്ളിനോക്കി, ഇളയടത്തു മുസ്സതു, തോട്ടുങ്കുറുപ്പാട്ടാളി എന്നിവരായിരുന്നു ക്രമേണ കൊച്ചിരാജാവും ക്ഷേത്രത്തിൻെറ ഉടമയായി വടയമ്പാടിയുടെ ആധിപത്യം നേടി.

കൊടിയാലിക്കുന്നിൽ ആര്യാംകുഴി ക്ഷേത്രത്തിൻെറ പരിസരത്തിൽ ഒരു മാത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾ സഞ്ചാരമദ്ധ്യ വിശ്രമിക്കാറുണ്ടായിരുന്നു അദ്ദേഹത്തിൻെറ ഗൃഹസ്ഥ ശിഷ്യന്മാരായ

തെക്കിനേടത്തു രാമൻപിള്ളയും പറമ്പത്തു രാമൻപിള്ളയും ഈ ഗൃഹത്തിനു സമീപത്താണു താമസിച്ചിരുന്നത്. അവർ സ്വാമിമാരായിരുന്നു. പെരിയാറിന്റെ തീരത്തു കോടനാട് വനത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾക്കായി അവർ നൂറു ഏക്കർ ഭൂമി പതിപ്പിച്ചിരുന്നു. സ്വാമിജി ആ വനത്തിൽ ഏഴുന്നെള്ളി വിശ്രമിക്കുക സാധാരണയായിരുന്നു.

തെക്കിനേടത്തു രാമൻപിള്ള പ്രഗത്ഭനായ ഒരു പ്രവർത്തകനായിരുന്നു. കരയോഗങ്ങൾ സ്ഥാപിക്കുക, സംസ്കൃത വിദ്യാഭ്യാസത്തെ വികസിപ്പിക്കുക എന്നിവയിലെല്ലാം ഔദ്യോഗിക പ്രാരബ്ധങ്ങൾക്കിടയിൽ ശ്രദ്ധിച്ചിരുന്നു. ശ്രീ ചട്ടമ്പിസ്വാമികൾ ഉപയോഗിച്ചിരുന്ന കസേരയും വീണയും തെക്കിനേടത്തു കുടുംബത്തിൽ സൂക്ഷിച്ചിരുന്നു. അവകൾ ശ്രീ ഭാഗ്യാനന്ദസ്വാമിയെ ആ കുടുംബാംഗങ്ങൾ ഏല്പിച്ചു. ആ വീണയും കസേരയും വടയമ്പാടി പരമഭട്ടാരഗുരുകുലാശ്രമത്തിൽ ഭദ്രമായിസൂക്ഷിച്ചിട്ടുണ്ട്. ശ്രീ ചട്ടമ്പിസ്വാമികൾ രചിച്ച ഒരു ഗ്രന്ഥശേഖരവും അവിടെ ഉണ്ടായിരുന്നു. കടുകമണി വലിപ്പത്തിലുള്ള അക്ഷരങ്ങളിലാണ് രചന നടത്തിയിരുന്നത്. ഒരു യോഗദണ്ഡും കമണ്ഡലുവും ഗ്രന്ഥങ്ങളും നഷ്ടപ്പെട്ടുവെന്നു കരുതുന്നു. കുഴപ്പിള്ളിൽ പത്മനാഭൻ കർത്താവിന്റെ വകയായിരുന്നു മഠം. കർത്താവിനു കായികാഭ്യാസത്തിനു കളരി ഉണ്ടായിരുന്നു. കർത്താവു നായാട്ടിൽ തല്പരനായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യഗൃഹമായിരുന്നു പറമ്പാത്തു കുടുംബം.

തെക്കിനേടത്തു രാമൻപിള്ളയും പറമ്പാത്തു രാമൻപിള്ളയും ഗൃഹസ്ഥ ശിഷ്യരായിരുന്നു. പറമ്പാത്തു രാമൻപിള്ള ജീവിത സായാഹ്നത്തിൽ സന്യാസ ജീവിതം നയിച്ചു. അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു ശ്രീ ഭക്താനന്ദ സ്വാമികൾ. വടക്കിടയിലെ പ്രശസ്തമായ പുലവത്തിൽ കുടുംബനാഥനായ കേശവൻകർത്താ കിഴക്കംഭാഗത്ത് മനയ്ക്കലെ കാര്യസ്ഥനും കായികാഭ്യാസിയുമായിരുന്നു. അദ്ദേഹമാണ് ഭക്താനന്ദസ്വാമികളെന്ന നിലയിൽ പ്രശസ്തനായിത്തീർന്നത്. ഭൗതികശക്തിപ്രതാപങ്ങളുടെ പരമോന്നതസ്ഥാനത്തുവിഹരിച്ചിരുന്ന കേശവൻ കർത്താവു പറമ്പാത്തു രാമൻപിള്ളയുടെ ശാന്തശീതളസമതലജീവിതത്തിലെആദ്ധ്യാത്മികതണൽച്ഛായയിൽ വിശ്രമിക്കുന്ന കാഴ്ച കാണികളെ ആശ്ചര്യപ്പെടുത്തി. വനമദ്ധ്യത്തിലുള്ള വടയമ്പാടി കാഞ്ഞിരകാവിന്റെ പരിസരത്തുള്ള സർപ്പക്കാവുകളത്തിൽ തപസ്സനുഷ്ഠിച്ച ആയുവയോഗികദേവീദർശനം ലഭിച്ചസന്ദർഭത്തിൽ ഒരു ജീവിതവ്യതിയാനത്തിന്റെ ഭേരി ശ്രേയപിശുനശകനമായിരുന്നു.

തൊടുപുഴ മുട്ടത്തുമനയുടെ ഒരു ശാഖയുടെ സങ്കേതമായിരുന്നു കടമറ്റം മന. ആ മനയിലെ ഒരു നമ്പൂതിരി വടയമ്പാടി തൃണാമശേരിപുത്തൻ ഇല്ലത്തു താമസിച്ചിരുന്നു. അദ്ദേഹവും കൊച്ചികോവിലകവുമായി സൗഹൃദ ജീവിതം നയിച്ചിരുന്നു. വടമ്പാടിയിലെകോന്നൻവെളിപ്പാട് പഴഞ്ഞൂർ ക്ഷേത്രത്തിലെ വലിയ വാപ്പിലെ കുത്തിമറിച്ചതും, വെണ്ടുരുത്തി കായലിൽ ഇലയിട്ടു നടന്നുമറുകരിയെത്തിയതും കണ്ട ആശ്ചര്യപരതന്ത്രനായ ശക്തൻതമ്പുരാൻ തൃണാമശേരി മനയ്ക്കലേക്ക ദാനം ചെയ്ത പ്രദേശമാണു വടയമ്പാടി. ഈ മനയ്ക്കലെ ഒരു ശാഖ പുത്തൻകുരിശു മഹാക്ഷേത്രപരിസരത്തിൽ താമസിച്ചിരുന്നു. ശക്തൻതമ്പുരാന്റെ സഹായസഹകരണങ്ങളാൽ നിർമ്മിച്ച ഒരു വലിയ മനയും അവിടെ ഉണ്ടായിരുന്നു. ദേവാലയത്തിൽ അർച്ചനക്കായുള്ള പുഷ്പങ്ങൾ സുലഭമായി ലഭിക്കുന്നതിനുള്ള



രജത ജൂബിലി സമാപനത്തിൽ
ശ്രീ കെ. കെ ശങ്കരനാരയണപിള്ള പ്രസംഗിക്കുന്നു



രജത ജൂബിലി സമാപനസമ്മേളനം
ശ്രീ എം. പി. ഗോപാലകൃഷ്ണൻ നായർ
പ്രസംഗിക്കുന്നു.

ഒരു പൂന്തോട്ടവും നിർമ്മിച്ചിരുന്നു. ആ തോട്ടത്തിൽ കൈവിരൽ വണ്ണവും ചെറിയ ഇലകളുമുള്ള ഒരു ചെടി വളർത്തിയിരുന്നു. വില്വം എന്നാണ് ആ ചെടിയുടെ പേർ. ആ ചെറിയ ഇലകൾ ശിവപൂജയ്ക്കു ഉപയോഗിച്ചിരുന്നു. വില്വം കൂവളമാണെന്നുള്ള ധാരണ തെററാണ്.

പുത്തൻകരിശ്ശമഹാക്ഷേത്രത്തിനും ആര്യംകഴിക്ഷേത്രത്തിനും സമീപമാണു ബലിമുകൾകുന്ന്. പടിക്കമാറിക്കടി കോട്ടയിൽ കർത്താക്കന്മാർ കുററക്കാരെ തൂക്കിലേററിയിരുന്നതു ഈ കുന്നിലായിരുന്നുവെന്നും പറയപ്പെടുന്നു. ഈ കുന്നിൻെറവടക്കെ ചെരിവിൽ ഒരു സർപ്പക്കാവിൻെറ അവശിഷ്ടങ്ങളും കാണാം. ബലിമുകളിൽ വയ്ക്കോൽകൊണ്ടു മേഞ്ഞ ഒരു മഠം കെട്ടി നാട്ടുകാർ ഏകാദശിനാളിൽ രാമായണ വായന നടത്തിയിരുന്നു. ഇടസ്സൂാട്ട രാമൻ കർത്താവു ദാനം ചെയ്ത ഏഴുപത് സെൻറു സ്ഥലത്താണ് മഠം സ്ഥാപിച്ചതു് പ്രശസ്ത സ്തോത്രീകനായിരുന്ന തച്ചേത്തു കേശവക്കുറുപ്പ് അവിടെ ദേവീ പ്രതിഷ്ഠ നടത്തി. ഇടവട്ടത്തു ശങ്കരൻ പുഷ്പാർച്ചനയും നടത്തി വന്നു. അദ്ദേഹത്തിൻെറ അനുജൻ ഗോപാലൻ നായർ ഉത്തരേന്ത്യയിലെ പുണ്യസ്ഥലങ്ങളിൽ ദർശനം നടത്തിയ ശേഷം നാട്ടിലെത്തി. അദ്ദേഹം മഠം ക്ഷേത്രരൂപത്തിലാക്കി സുബ്രഹ്മണ്യപൂജയും ആരംഭിച്ചു. വിഷുക്കണി, കുംഭഭരണി ആഘോഷം എന്നീ പരിപാടികൾ ആവിഷ്കരിച്ചു. ഗോപാലൻ നായർ സന്യാസ ജീവിതം നയിച്ചു. ഏട്ടം, റാന്നി തുടങ്ങിയ സ്ഥലങ്ങളിൽ അദ്ദേഹത്തിനു ഗൃഹസ്ഥ ശിഷ്യന്മാർ സുലഭമായിരുന്നു.

ദേവീദർശനം ലഭിച്ചശേഷം ശ്രീഭക്താനന്ദ സ്വാമികൾ തച്ചേത്തു കേശവക്കുറുപ്പിൻെറ നിർദ്ദേശാനുസരണം ബലിമുകൾ ക്ഷേത്രത്തിൽ വിശ്രമജീവിതം നയിച്ചിട്ടുണ്ട്. ഈ ക്ഷേത്രസങ്കേതത്തിൽ പടയണി, മുടിയേററ്, തീയാട്ട് എന്നീ പരിപാടികളും നടത്തിയിരുന്നു. ശ്രീഭക്താനന്ദ തീർത്ഥപാദർ വടയമ്പാടിയിൽനിന്നും തൊടുപുഴ–മൂലമററം വനാന്തർഭാഗത്തു ഒരു ആശ്രമം സ്ഥാപിച്ചു. മൂലമററത്തു എത്തുന്നതിനുമുമ്പു കൈതാരം, വളയംചിറങ്ങര എന്നീ സ്ഥലങ്ങളിൽ കരയോഗങ്ങളും മഠങ്ങളും സ്ഥാപിക്കുന്നതിനും ശ്രദ്ധിച്ചിരുന്നു. ഗൃഹസ്ഥശിഷ്യന്മാരുടെ ഇംഗിതാനുസരണം ഗൃഹങ്ങളിൽ ഭജനയും പൂജയും നടത്തിയിരുന്നു.

തൊടുപുഴ താലൂക്കിലെ മൂലമററം പ്രദേശം ഉണ്ടമലയിൽ സംയോജിക്കുന്ന സങ്കേതമാണ്. ദുർഗ്ഗമമായ ആ വനാന്തരത്തിൽ ഹിംസ്രജന്തുക്കൾ വിഹരിച്ചിരുന്നു. അവിടെയാണു ആശ്രമം സ്ഥാപിച്ചത്. അറക്കുളം വരെ വാഹനങ്ങളിൽ സഞ്ചരിക്കാമായിരുന്നു. അറക്കുളത്തുനിന്നും കെട്ടിടനിർമ്മാണത്തിനുള്ള സാമഗ്രികൾ ശിഷ്യരായ സ്ത്രീപുരുഷന്മാർ ചുമന്നാണ് ആ ഗ്രാമത്തിലെത്തിച്ചതു്. ആശ്രമം വകയായി അമ്പതിൽ പരം ഏക്കർ ഭൂമി ഗവൺമെൻറിൽ നിന്നും പതിച്ചിരുന്നു. ഈ സ്ഥലം യഥാസമയം ലഭിക്കുന്നതിനു ശ്രീ മന്നത്തു പത്മനാഭനിൽ നിന്നു് സഹായസഹകരണങ്ങൾ ലഭിച്ചിട്ടുണ്ട്. മീനച്ചിൽ താലൂക്കിൽ ഏഴാച്ചേരി ആശ്രമനിർമ്മാണത്തിനാണ് പിന്നീട് ശ്രമിച്ചത്. ഏഴാച്ചേരി 163–ാം നമ്പർ N.S.S. കരയോഗം 1105–ൽ നായർ സർവ്വീസ് സൊസൈററിക്കു ദാനം ചെയ്ത സ്ഥലത്താണ് ആശ്രമം സ്ഥാപിച്ചതു്. ആ സ്ഥലം ആറ് ഏക്കർ വിസ്തീർണ്ണം ഉള്ളതാണ്. ആശ്രമം, കുളം, [illegible] എന്നിവ സ്വാമിജിയുടെ സംഘാടക സമ്പൂർണ്ണതയുടെ പ്രതീകങ്ങളാണ്. മീനച്ചിൽ താലൂക്ക N.S.S. കരയോഗ യൂണി

യൻ സെക്രട്ടറിയുടെ നിയന്ത്രണത്തിൽ ഭരണം നടത്തുന്നു N. S. S. ജനറൽ സെക്രട്ടറിയാണ്. മീനച്ചൽ താലൂക്കിൽപ്പെട്ട വയല, മണ്ണക്കനാട്, കുറിച്ചിത്താനം എന്നീ കരകളിലും ആശ്രമങ്ങൾ സ്ഥാപിച്ചിരുന്നെങ്കിലും അവയെല്ലാം കാര്യക്ഷമമായ പ്രവർത്തനങ്ങൾക്ക് വിധേയമായില്ല. ശ്രീഭക്താനന്ദ സ്വാമികളുടെ ജീവിത സായാഹ്നത്തിൽ അദ്ദേഹത്തിന്റെ കുടുംബംവക പാലക്കോട്ട് ദേവി ക്ഷേത്രവും പരിസരങ്ങളും ആശ്രമസങ്കേതമാക്കി. ശ്രീ ആശമാനന്ദ സ്വാമികൾ ശ്രീ മന്നത്തുപത്മനാഭൻ, പുത്തേഴത്തു രാമൻ മേനോൻ, കുമ്പളത്തു ശങ്കുപ്പിള്ള, എൻ ഗോവിന്ദമേനോൻ തുടങ്ങിയ പ്രശസ്ത വ്യക്തികൾ ശ്രദ്ധേയമായ ഒരു ആദ്ധ്യാത്മിക കേന്ദ്രമായി പാലക്കാട്ടാശ്രമത്തെ പരിഗണിച്ചിരുന്നു.

മൂലമററം ആശ്രമവും പാലക്കോട്ടാശ്രമവും ശ്രീഭക്താനന്ദ സ്വാമികൾ ശ്രീ ആത്മദാസ് സ്വാമികളുടെ ഭരണത്തിനു വിധേയമാക്കിയ ശേഷമാണ് സമാധിസ്ഥനായത്. പ്രസ്തുത ആശ്രമങ്ങളുടെയെല്ലാം സ്ഥാപനത്തിനും ഭരണത്തിനും ജീവിത സമർപ്പണം ചെയ്തിരുന്ന ശ്രീ ഭാഗ്യാനന്ദതീർത്ഥപാദർ ഈ നവീന ഭരണ സംവിധാനത്തിൽ ഒതുങ്ങാതെ വടയമ്പാടി ഭജന മഠത്തിലേക്ക് താമസം മാറുകയും പുതിയ ഒരു ആശ്രമം സ്ഥാപിക്കുന്നതിൽ ബദ്ധശ്രദ്ധനാകുകയും ചെയ്തു. ശ്രീ ഭക്താനന്ദഗുരുദേവന്റെ തപോ സങ്കേതമായി പരിശുദ്ധി പ്രാപിച്ചിരുന്ന ആ ദേവീ ക്ഷേത്രത്തിലേക്ക് ഭാഗ്യനന്ദ സ്വാമികളെ സ്വാഗതം ചെയ്തതു വടയമ്പാടി N. S. S. കരയോഗ ഭാരവാഹികളാണ്. ഇന്നും ആ ക്ഷേത്രവും സ്വത്തുക്കളും വടമ്പിടി കരയോഗം വകയാണ്. സ്വാമിജി ആ ക്ഷേത്ര പരിസരത്തിൽ ഒരു ആശ്രമവും സംസ്കൃതസ്കൂളും സ്ഥാപിച്ചു. പ്രശസ്ത ജ്യോതിഷവിദഗ്ധനായ പാണാവള്ളി എൽ. ജി. കർത്തായാണ് ആശ്രമത്തിനു സ്ഥാനനിർണ്ണയം ചെയ്തതും പ്ലാൻ തയ്യാറാക്കിയതും. ആ മഹനീയ സംരംഭത്തിന്റെ പശ്ചാത്തലത്തിലുള്ള പ്രചോദന ശക്തികൾ ശ്രീഭക്താനന്ദസ്വാമികളും, ഭാഗ്യാനന്ദസ്വാമികളുടെ ജ്യേഷ്ഠസഹോദരനായ വയല എ. എൻ. ഗോവിന്ദൻ നായരും ആയിരുന്നു. ശ്രീ ഗോവിന്ദൻ നായരും ശ്രീ ഭക്താനന്ദസ്വാമികളുടെ ശിഷ്യനായി ആശ്രമസ്ഥാപനങ്ങൾക്ക് ശ്രമിച്ചിട്ടുണ്ട്. മീനച്ചിൽതാലൂക്ക് N. S. S. കരയോഗ യൂണിയന്റെ സ്ഥാപനകാലഘട്ടങ്ങളിൽ ഞങ്ങൾ യൂണിയൻ ഭരണസമിതി അംഗങ്ങളായിരുന്നു. മീനച്ചിൽ താലൂക്കിലെ സഹകരണപ്രസ്ഥാന രംഗങ്ങളിലും ഞങ്ങൾ സഹപ്രവർത്തകരായിരുന്നു ഞാൻ തിരു–കൊച്ചി സഹകരണ ഇൻസ്റ്റിററ്യൂട്ടിന്റെ കീഴിൽ സഹകരണ സംഘം സൂപ്പർ വൈസറായും അദ്ദേഹം ഗവൺമെൻറു സർവീസിൽ സബ്‌രജിസ്ട്രാറായും ജീവിതം നയിച്ചു. ശ്രീ ഗോവിന്ദൻ നായർ റിട്ടയർ ചെയ്തു ഏററുമാന്നൂർ മഹാക്ഷേത്രത്തിനു സമീപം സ്വവസതിയിൽ വിശ്രമിക്കുകയാണ്.

വടയമ്പാടി ആശ്രമത്തിന്റെയും സംസ്കൃതകോളേജിന്റെയും വക സ്വത്തുക്കളുടെ ഏഴുപത്തഞ്ചുശതമാനവും ശ്രീ ഗോവിന്ദൻ നായരുടെ സഹോദര വാത്സല്യത്തിന്റെ പ്രത്യക്ഷപ്രതീകമാണ്. പ്രഥമമായി സ്ഥാപിച്ച സംസ്കൃതസ്കൂളിന്റെ അംഗീകാരം ശ്രീമഹദ്കോയയുടെ ഭരണകാലത്തു സംസ്കൃതഭാഷയോടുള്ള അവഗണനാനയം മൂലം പിൻവലിക്കപ്പെട്ടു. 1973ൽ ആശ്രമഭരണം ജനകീയാടിസ്ഥാനത്തിൽ നിർവ്വഹിക്കുന്നതിനായി തിരു–കൊച്ചി ധർമ്മസ്ഥാപന റഗുലേഷൻ പ്രകാരം വടയമ്പാടി പരമഭട്ടാര ഗുരുകുല സേവാസംഘം രജിസ്റ്റർ

ചെയ്തു. സ്ഥിരാദ്ധ്യക്ഷൻ ശ്രീ ഭാഗ്യാനന്ദസ്വാമികളും പ്രഥമസെക്രട്ടറി ഞാനുമായിരുന്നു മെമ്പേഴ്സ് വൈദ്യകലാനിധി കീഴില്ലം രാമ വാര്യർ, കീഴില്ലം വാഴയിൽ നാരായണൻ നായർ രാമമംഗലം ടി. എസ്. നാരായണൻ നായർ എം. എ. എൽ. ടി. പി. എൻ. നീലകണ്ഠൻ നായർ (മൂവാററുപുഴ) പട്ടത്തുമഠം പി. പത്മനാഭപിള്ള (ചങ്ങനാശ്ശേരി)

എന്നിവർ ഭരണ സമിതി അംഗങ്ങളായിരുന്നു. ശ്രീ പട്ടത്തുമഠം പത്മനാഭൻ നായർ സേവാസംഘത്തിന്റെ ആദ്യത്തെ പ്രസിഡണ്ടായിരുന്നു. 1963ൽ ഗുരുകുലദീപം മാസികപ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങി. 1983ൽ മാസികയുടെ പ്രസിദ്ധീകരണത്തോടനുബന്ധിച്ച് ആദ്ധ്യാത്മികഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ പറവൂർ സെൻട്രൽ ബാങ്കിന്റെ ധനസാഹയത്തോടെ ഒരു പ്രസ്സ് സ്ഥാപിച്ചു. രാമായണമാഹാത്മ്യം (പരേതനായ ഡാക്ടർ കുഞ്ഞിഅമ്മ) വാമദേവൻ (ആലപ്പുഴ റിട്ട: പ്രൊഫസർ രാമവർമ്മ തമ്പുരാൻ) ഗുരുഗീത, ഭക്താനന്ദ ഗുരുദേവ ജീവചരിത്രം എന്നീ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തി ഗുരുകുലദീപം മാസകയുടെ പ്രവർത്തനം നിർവിഘ്നം തുടർന്നു വരുന്നു.

1985-ൽ കേന്ദ്രഗവണ്മെൻറിന്റെ വിദ്യാഭ്യാസവകുപ്പിന്റെ കീഴിൽ സംസ്കൃതഭാഷാപോഷണാർത്ഥം സ്ഥാപിച്ചിട്ടുള്ള രാഷ്ട്രീയ സംസ്കൃതസംസ്ഥാന യൂണിവേഴ്സിററിയോട് അഫിലിയേററു ചെയ്തു. പരമഭട്ടാരഗുരുകലവിദ്യാപീഠം (സംസ്കൃതകോളേജ്) സ്ഥാപിച്ചു. പ്രീയൂണിവേഴ്സിററി കോഴ്സിനു സമാനമായ പ്രാക്ശാസ്ത്രീകോഴ്സിന്റെ പ്രഥമവർഷ ക്ലാസും സമാരംഭിച്ചു. പ്രിൻസിപ്പലായി ആലപ്പുഴ രാമവർമ്മതമ്പുരാനെ നിയമിച്ചിരുന്നെങ്കിലും ശരീരാസ്വാസ്ഥ്യംമൂലം ജോലിയിൽ പ്രവേശിക്കുവാൻ സാധിച്ചില്ല. തുടർന്നു റിട്ട: പ്രൊഫസർ ഡാക്ടർ എൻ. ആർ. ഇളയിടത്തിനെ പ്രിൻസിപ്പലായി നിയമിച്ചു. മെമ്പേഴ്സു സി. പി. ഹരീന്ദ്രൻ എം.എ.നാരായണൻ നമ്പൂതിരിഎം. എ. ടി. എസ്. നാരായണൻ നായർ എം. എ. എൽ. ടി. കുമാരി ജയശ്രീ എം. എ ഗിരിജാഭായി എം. എ കൊച്ചുനജൻ പിള്ള എം. എ (വൈസ് പ്രിൻസിപ്പൽ) എന്നിവർ ലക്ചർ മാരാണ്. ഇംഗ്ലീഷ്, മലയാളം, ഹിന്ദി, സംസ്കൃതം, എക്ണോമിക്സ്, എന്നീ വിഷയങ്ങൾ പഠിപ്പിക്കുന്നുണ്ട്. ഇതര കോളേജുകളിലെ എല്ലാ വിഷയങ്ങളും സമന്വയിച്ചിട്ടുള്ള ഒരു സിലബസാണുള്ളത്. എല്ലാ യൂണിവേഴ്സിററികളും ഈ കോളേജു വിദ്യാഭ്യാസത്തെ അംഗീകരിച്ചിട്ടുണ്ട്. സംസ്കൃതം പ്രധാന ഭാഷയായിരിക്കണമെന്ന് വ്യവസ്ഥ ഉണ്ട്. 1986-ൽ പ്രാക്ശാസ്ത്രിയുടെ ദ്വിതീയ ക്ലാസും സമാരംഭിച്ചിട്ടുണ്ട്. അടുത്ത വർഷം ബി. എ. ഡിഗ്രി കോഴ്സിനു തുല്യമായ ശാസ്ത്രീകോഴ്സ് ആരംഭിക്കേണ്ടിയിരിക്കുന്നു.

ആശ്രമത്തിന്റെയും വിദ്യാപീഠത്തിന്റെയും പ്രസ്സിന്റെയും ഗുരുകുലദീപം മാസികയുടെയും ഭാവി ഭദ്രതക്കും സുഗമവും കാര്യക്ഷമവുമായ സേവന പ്രവർത്തനങ്ങൾക്കുമായി നാലര എക്കർ സ്ഥലം കൃഷിവികസനത്തിനും ഭരണത്തിനുമായി ശ്രീ ഭാഗ്യാനന്ദതീർത്ഥപാദർ സേവാസംഘത്തിനു ദാനം നൽകിയിട്ടുണ്ട്. ഈ സ്ഥലത്ത് തെങ്ങും റബ്ബറും കൃഷി ചെയ്തിട്ടുണ്ട് സേവാസംഘത്തിൽ 72 വ്യക്തികൾ അംഗങ്ങളായിട്ടുണ്ട് മൂന്നൂററി ഒന്നു രൂപ ഫീസടക്കുന്നവർക്കും സന്യാസിമാർക്കും അംഗത്വം നൽകുന്നതാണ്.

സേവാസംഘം പ്രസിഡൻറന്മാരായി പട്ടത്തുമഠം പത്മനാഭപിള്ള (ചങ്ങനാ

ശേരി)അഡ്വക്കേററ് എസ്. എൻ. നാനായർ (പെരുമ്പാവൂർ) പറവൂർ ആർ. ജെ. നായർ ഇൻകംടാകാസ് (റിട്ട. അസി: കമ്മീഷണർ) ഗംഗാധരതീർത്ഥ (കൈലാസാശ്രമം വായ്പ്പൂരു്) എന്നിവരും സെക്രട്ടറിമാരായി ബ: ഏഴാച്ചേരി സി. ജി. പരമേശ്വരൻ നായർ പി കെ. കൃഷ്ണപിള്ള (ചെമ്മനാട്ട) വയല ജനാർദ്ദനൻ നായർ, പായിപ്ര വാസുദേവൻപിള്ള എന്നിവർ സെക്രട്ടറിമാരായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

സേവാസംഘത്തിന്റെ വാർഷിക പൊതുയോഗം മൂന്നു വർഷത്തേക്കു തെരഞ്ഞെടുക്കുന്ന ഭരണസമിതിയാണ് ഭരണം നിർവ്വഹിക്കുന്നതും. ആണ്ടവസാനം കണക്കുകൾ അംഗീകൃത ആഡിററെക്കൊണ്ടു ആഡിററു ചെയ്യിച്ച് ബാലൻസ് ഷീററ് ഡിസ്ട്രിക്ട് സബ്‌രജിസ്ട്രാർ ആഫീസിൽ സമർപ്പിക്കണമെന്നുള്ള വ്യവസ്ഥയും പാലിച്ചിട്ടുണ്ട്. നിലവിലുള്ള ഭരണസമിതി അംഗങ്ങൾ മെസ്സേഴ്‌സ് ഭാഗ്യാനന്ദ തീർത്ഥപാദർ (സ്ഥിരാദ്ധ്യക്ഷൻ) ശംഗാധരതീർത്ഥ (പ്രസിഡൻറ്) ഡോക്ടർ എൻ. ആർ. ഇളയിടം, ഡോക്ടർ എൻ കെ മഹാദേവൻ, എം. പി. ഗോപാകൃഷ്ണപിള്ള (റിട്ട: ഡെപ്യൂട്ടി കളക്ടർ) വെണ്ണിക്കുളം സുകുമാരപ്പണിക്കർ, തുരവേണി ബാലകൃഷ്ണൻ നായർ, കൃഷ്ണാനന്ദ തീർത്ഥ, ടി എസ്. നാരായണൻനായർ, സി. ജി പരമേശ്വരൻ നായർഎന്നിവർ ആണ്.

ശ്രീ കൃഷ്ണാനന്ദതീർത്ഥ (തിരുവല്ല) ശ്രീ ഭാഗ്യാനന്ദ തീർത്ഥപാദരിൽ നിന്നും സന്യാസം സ്വീകരിച്ചു. ആശ്രമത്തിൽ സ്ഥിരമായി താമസിക്കുന്നു. പ്രശസ്തനായിരുന്ന ആർട്ടിസ്റ്റ് ശ്രീ ജി. കെ. വാര്യർ വരച്ച ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ എണ്ണച്ഛായാചിത്രമാണ് ആശ്രമത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നതു്. കഴിഞ്ഞ ഇരുപത്തഞ്ചു വർഷവും ആ മഹനീയ സന്നിധി കെടാവിളക്കിനാൽ പരിശോഭിതമാണ്. ശ്രീ ജി കെ വാര്യർ ശ്രീഭക്താനന്ദ സ്വാമിയാൽ ''ബ്രഹ്മാനന്ദൻ'' എന്ന നാമധേയത്തിൽ സന്യാസം സ്വീകരിച്ച ഒരു അനുഗൃഹീത കലാകാരനായിരുന്നു. ശ്രീ ജി. കെ. വാര്യർക്ക് ശ്രീ ചട്ടമ്പിസ്വാമികളാണ് തൂലിക ആദ്യമായി അനുഗ്രഹപൂർവ്വം നൽകിയതെന്നു കേട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ കലാസപര്യയുടെ സവിശേഷദൃശ്യങ്ങൾ കോവിലുകളിലും, കൊട്ടാരങ്ങളിലും, മനകളിലും കാണാം. കോട്ടയം തിരുവാറപ്പാണ് ജന്മസ്ഥലം. അന്ത്യവിശ്രമ ജീവിതം നയിച്ചതു് ചങ്ങനാശ്ശേരി വാഴപ്പള്ളി വാര്യത്തായിരുന്നു.

വടയമ്പാടി ആശ്രമം ഒരു ആദ്ധ്യാത്മിക കേന്ദ്രമായി വികസിപ്പിക്കുവാനുള്ള അടിസ്ഥാനം അഭംഗുരം ഉറപ്പിച്ചിട്ടുണ്ട്. തീർത്ഥപാദപരമ്പരയിൽ ശ്രീ ചട്ടമ്പിസ്വാമി തൃപ്പാദങ്ങൾ, ശ്രീ നീലകണ്ഠതീർത്ഥപാദർ, വിദ്യാനന്ദ സ്വാമികൾ, വിജയാനന്ദസ്വാമികൾ എന്നീ മഹത്തുക്കൾ കത്തിജ്വലിപ്പിച്ചു നൽകിയ ദീപശിഖകളുടെ ഉടമകളാണ് നാം. ആദ്ധ്യാത്മിക ചിന്തകളുള്ള ഒരു യുവസമൂഹത്തെ സജ്ജമാക്കുവാൻ ആ ദീപശിഖക്ക് കഴിഞ്ഞാൽ നാം ധന്യരായി.



കുലഗുരുമണ്ഡപം
പരമഭട്ടാരഗുരുകുലാശ്രമം
ശ്രീരാമാനന്ദനഗർ
വടയമ്പാടി

# ഭാഗവതപര്യടനം

സിദ്ധിനാഥാനന്ദ സ്വാമി

സച്ചിദാനന്ദ രൂപായ
വിശ്വോത്പത്ത്യാദിഹേതവേ
താപത്രയ വിനാശായ
ശ്രീകൃഷ്ണായ വയം നമ:

ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ അവതാരലീല ഉപസംഹരിച്ച് സ്വധാമത്തേയ്ക്ക് തിരിച്ചെഴുന്നള്ളി. കലിയുടെ തേർവാഴ്ച ആരംഭിച്ചു നൈമിശാരണ്യമെന്ന വിഷ്ണുക്ഷേത്രത്തിൽ ശൗനകാദി മഹർഷിമാർ, കലിബാധയേൽക്കാതിരിക്കാൻ ഹരിപൂജ നടത്താനായി ഒരു ദീർഘസത്രം ആരംഭിച്ചു ഒഴിവുള്ള വേളകൾ ഭഗവത് കഥകൾ കേൾക്കുന്നതിന് അവർ ഉപയോഗിച്ചു. അവരുടെ അപേക്ഷ അനുസരിച്ച് ഉഗ്രശ്രവസ്സെന്ന സൂതൻ ഭഗവത് കഥകൾ പറഞ്ഞുകേൾപ്പിച്ചു മുഖ്യമായും ശ്രീകൃഷ്ണകഥകൾ അവതാര പുരുഷന്മാരുടേയും ഭക്തന്മാരുടേയും ഭക്തവാത്സല്യത്തിന്റെയും കഥകളാണ് ഭാഗവതത്തിലെ പ്രതിപാദ്യം കലിബാധയേൽക്കാതിരിക്കാൻ ഹരിപൂജയും ഹരികഥാ കീർത്തനവും തന്നെ ഉപായം. ആദ്യം തന്നെ ശ്രീഹരിയുടെ ഇരുപത്തിനാലു് അവതാരങ്ങൾ സംക്ഷേപിച്ചു വർണ്ണിക്കുന്നു. അക്കൂട്ടത്തിൽ ശ്രീകൃഷ്ണൻ പൂർണ്ണാവതാരമാണെന്നും മററ് അവതാരങ്ങൾ അംശാവതാരങ്ങൾ ആണെന്നും പ്രഖ്യാപിക്കുന്നുണ്ട്. പൂർണ്ണാവതാരമായ ശ്രീകൃഷ്ണന്റെ മഹിമാനകീർത്തനമായ ഭാഗവതത്തിന്റെ രചനയ്ക്ക് പ്രേരകമായി തീർന്ന വ്യാസവ്യഥയാണ് പിന്നെ വരുന്നതു് അപ്പോഴേയ്ക്കും ബ്രഹ്മസൂത്ര രചനയിതാവിന് ഭക്തിഉപദേശിക്കാൻ ഭക്തിസൂത്ര പ്രണേതാവായ നാരദൻ വന്നു ചേരുന്നു ഹൃദയത്തെ അവഗണിച്ചു ബാഹ്യകരണ വ്യാപാരങ്ങൾക്കും ബുദ്ധിവൃത്തികൾക്കും മുൻഗണന നൽകുന്ന സൂത്രങ്ങളും ഇതിഹാസങ്ങളും കൊണ്ടുമാത്രം ജീവിതം പുഷ്കലമാകില്ലെന്നും ഹൃദയദാഹം തീർക്കാനുതകുന്ന ഭക്തി പീയൂഷം പാനം ചെയ്യണമെന്നും നാരദൻ നിർദ്ദേശിച്ചു. സജ്ജനസംസർഗ്ഗത്താൽ തനിക്ക് ഭഗവത്കഥാരുചിയും ഭഗവത് ദർശനവും ഭാഗവതജന്മവും ലഭിച്ച സംഗതികൾ വീണാപാണി അരുളി. ഭഗവന്മഹിമാഭാസകമായ ഭാഗവതം രചിക്കാനുപദേശിച്ചു കൊണ്ടു് നാരദൻ യാത്രയായി. ഭക്തിയെയും ഭഗവാനെയും അവഗണിക്കുന്ന അറിവ് അപൂർണ്ണമാണ്. സച്ചിദാനന്ദ പ്രാപ്തിക്ക് ഉതകാത്ത ധർമ്മാർത്ഥ കർമ്മങ്ങൾ പുരുഷാർത്ഥദായകമല്ല; ഈശ്വരാർപ്പിതമല്ലാത്ത ജീവിതം പൂർണ്ണമല്ല.

ഭാരതത്തിന്റെ പ്രതിപാദ്യം ധർമ്മമാണ്. അർത്ഥകാമങ്ങളുടെ ആർജ്ജനവിനിയോഗങ്ങളിൽ ധർമ്മത്തിന്റെ സ്ഥാനവും ലക്ഷ്യവും അർത്ഥകാമങ്ങൾ തന്നെ ആയാൽ ധർമ്മത്തിനേർപ്പെടുന്ന തിരസ്കാരവും, ധർമ്മിഷ്ഠന്മാർക്കുപോലും അർത്ഥകാമാരാധകരോട് എതിരിട്ടപ്പോൾ വന്നുചേരുന്ന വിപത്തും വിനാശവും ഭാരതം കൊണ്ട് വർണ്ണിച്ചു. അതുകൊണ്ട് സ്വസന്ദേശപൂർത്തിയോ ആത്മശാന്തിയോ കൈവരാഞ്ഞിട്ടാണല്ലോ ഭാഗവതരചനയ്ക്ക് ഒരുങ്ങുന്നതു്. അതിന് ഉപക്രമമായി ഭാരതരംഗത്തിന്റെ അവസാനദൃശ്യങ്ങൾ സംക്ഷേപിച്ച് പ്രതിപാദിക്കുകയാണ് അടുത്ത രണ്ടുമൂന്നദ്ധ്യാ

യങ്ങൾ. ഭീമസേനന്റെ ഗദാഘാതമേററ് സുയോധനൻ തുടയൊടിഞ്ഞ് പോർക്കളത്തിൽ വീണു. ഹതവാശിഷ്ടരായ കൃപരോടും കൃതവർമ്മാവിനോടുമൊരുമിച്ച് അശ്വത്ഥാമാവ് പാണ്ഡവപാളയത്തിൽ രാത്രി പ്രവേശിച്ച് പാഞ്ചാലീപുത്രന്മാരുടെ കഴുത്തറുത്തുകൊണ്ടു വന്ന് ദുര്യോധനന് കാഴ്ചവെച്ചു. ആ ദുഷ്കൃത്യം ദുര്യോധനൻ അനുമോദിച്ചില്ല. ശിശുമാരകനായ ആ അന്തണന്റെ തലകൊയ്യാനായി കൃഷ്ണനുമൊരുമിച്ച് അർജ്ജുനൻ പുറപ്പെട്ടു. പൊറുതിമുട്ടിയപ്പോൾ അശ്വത്ഥാമാവ് ബ്രഹ്മാസ്ത്രമയച്ചു. അർജ്ജുനൻ ബ്രഹ്മാസ്ത്രം കൊണ്ട് തടുത്തു. രണ്ടും കൂടിച്ചേർന്നു ലോകം നശിപ്പിക്കുമെന്നു തോന്നി. കൃഷ്ണന്റെ ഉപദേശമനുസരിച്ച് അർജ്ജുനൻ രണ്ട് ബ്രഹ്മാസ്ത്രത്തെയും ഉപസംഹരിച്ചു. അനന്തരം അശ്വത്ഥാമാവിനെ പിടിച്ച് കയറുകൊണ്ട് കെട്ടി ശിബിരത്തിൽ കൊണ്ടുവന്നു. പുത്രഘാതകനെങ്കിലും ഗുരുപുത്രനും ബ്രാഹ്മണനുമായ അശ്വത്ഥാമാവിനെ ഇപ്രകാരം കൊണ്ടുവരുന്നതു് കണ്ട് പാഞ്ചാലി അനുതാപപരവശയായി ഗുരുപുത്രനെ മോചിപ്പിക്കാൻ അപേക്ഷിച്ചു. കൃഷ്ണന്റെ അനുമതിയോടെ അർജ്ജുനൻ മുടിയറുത്ത് ചൂഡാരത്നവും അപഹരിച്ച് അയാളെ അവിടെനിന്നും ഓടിച്ചു. അപമാനിതനായി അശ്വത്ഥാമാവ് പാണ്ഡവവംശ വിച്ഛേദം വരുത്താനായി അഭിമന്യുഭാര്യയായ ഉത്തരയുടെ ഗർഭസ്ഥിതമായ ശിശുവിന്റെ നേർക്ക ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. ഉത്തര ഓടി കൃഷ്ണനെ ശരണമടഞ്ഞു. കൃഷ്ണൻ യോഗശക്തികൊണ്ട് ഉത്തരാഗർഭത്തിൽ പ്രവേശിച്ച് സുദർശനത്താൽ ബ്രഹ്മാസ്ത്രത്തെ തടഞ്ഞ് ശിശുവിനെ രക്ഷിച്ചു. കുരുകുലം പരിക്ഷീണമായ കാലത്ത് കൃഷ്ണകരുണയാൽ ജീവൻ ലഭിച്ച ശിശുവാണ് പരീക്ഷിത്ത്. പരീക്ഷിത്ത് ജാതകവശാൽ അല്പായുസ്സായിരുന്നിരിക്കണം. അമ്മ കൃഷ്ണനെ ശരണമടഞ്ഞു. ആയുസ്സ നീട്ടിക്കിട്ടി. എന്നിരുന്നാലും ആ വിഷ്ണുരാതന്റെ കർമ്മഫലം നിശ്ശേഷം വിട്ടുപോയെന്നു തോന്നുന്നില്ല. യൗവനത്തിൽ വിപ്രശാപം കിട്ടി. പക്ഷേ ആ ശാപം അനുഗ്രഹമായി കരുതി സർവ്വോത്തമനാ ഈശ്വരനെ ശരണമടഞ്ഞ് കർമ്മനിർമുക്തനായി കൈവല്യം പ്രാപിക്കുകയും ചെയ്തു. വിപ്രശ്രസ്തവും വിപ്രശാപവും പ്രാരബ്ധകർമ്മവുമെല്ലാം ഈശ്വരകരുണ കൊണ്ടും ആത്മസമർപ്പണം കൊണ്ടും നീങ്ങുമെന്നതിന് പരീക്ഷിത്തു തന്നെ സാക്ഷി. ഘോരോ, ആപത്തുകൾ അനുഗ്രഹമാകാമെന്നും ഭഗവതം പ്രഖ്യാപിക്കുന്നു. ശ്രീകൃഷ്ണൻ ദ്വാരകയ്ക്കു പോകാൻ ഒരുങ്ങിയപ്പോൾ കുന്തിയും പാണ്ഡവന്മാരും ദുഃഖാഭിഭൂതരായി. ആപത്തുകന്നാൽ ഭഗവാൻ പിരിയുമെങ്കിൽ ഭഗവാനെക്കിട്ടാൻ ആപത്തു വന്നുകൊള്ളട്ടെ എന്ന് കുന്തി പ്രാർത്ഥിച്ചു. സ്വജനസംഹാരമോർത്ത് സന്തപ്തനായ യുധിഷ്ഠിരൻ വ്യാസന്റെയോ ശ്രീകൃഷ്ണന്റെയോ ഉപദേശങ്ങൾ കൊണ്ടൊന്നും ആശ്വസ്തനായില്ല. അനന്തരം പാണ്ഡവന്മാരും ശ്രീകൃഷ്ണനും കൂടി കുരുക്ഷേത്രത്തിൽ ശരശയനം ചെയ്യുന്ന ഭീഷ്മരുടെ അടുത്തുപോയി സാക്ഷാൽ ഭഗവാൻ തന്നെ ഹിതോപദേഷ്ടാവും സാരഥിയും ആജ്ഞാകരനുമായി വർത്തിച്ചിട്ടും പാണ്ഡവന്മാർ പെട്ട കൊടിയ വിപത്തുകളോർത്ത് ഗാംഗേയൻ വിസ്മയവിവശനായി. ഈശ്വരസങ്കല്പം ആർക്കറിയാൻ കഴിയും. ഭീഷ്മർ യുധിഷ്ഠിരന് നാനാധർമ്മങ്ങൾ ഉപദേശിച്ചു; ഉത്തരായനകാലം വന്നു; ഭഗവാനെ സ്തോത്രം ചെയ്ത് കൺമുമ്പിൽ കണ്ടു കണ്ട് അദ്ദേഹം ദേഹം ഉപേക്ഷിച്ചു. യുധിഷ്ഠിരൻ യഥാവിധി രാ

ജ്യം ഭരിച്ചു. ഭഗവാൻ ദ്വാരകയ്ക്കു് തിരിച്ചെഴുന്നള്ളി. പരീക്ഷിത്തു് ഭൂജാതനായി.

ഹിതോപദേശം കൊണ്ടൊന്നും കൗരവന്മാർ അധർമ്മ മാർഗ്ഗത്തിൽ നിന്നും പിൻതിരിയുകയില്ലെന്നു് കണ്ടു് അവരുടെ കൂടെയുള്ള വാസം വെടിഞ്ഞു് ഭാരതയുദ്ധം തുടങ്ങുന്നതിനു മുമ്പേ തീർത്ഥാടനത്തിനു പോയിരുന്ന വിദുരൻ ഹസ്തിനപുരത്തു് ജ്യേഷ്ഠ സമീപം മടങ്ങിയെത്തി കൗരവന്മാരെ നൂറുപേരെയും കൊന്ന ഭീമസേനൻ നൽകുന്ന അന്നപാനാദികളും സ്വീകരിച്ചു കൊണ്ടു് ജീവിച്ചു പോരുന്ന അന്ധരാജന്റെ ജീവിതാസക്തിയെ വിദുരൻ നിശിതമായി നിന്ദിച്ചു; കഴിയുന്നതും വേഗം സർവ്വവും വെടിഞ്ഞു് തപസ്സിനു് പോകാൻ ഉപദേശിച്ചു. അനുജൻ കാണിച്ച വഴിയേ ധൃതരാഷ്ട്രർ ഗാന്ധാരിയാൽ അനുഗതനായി മറ്റാരേയും അറിയിക്കാതെ തപസ്സിനു് ഹിമാലയത്തിലേയ്ക്കു് പോയി. പ്രഭാതത്തിൽ പാദാഭിവന്ദനത്തിനു് യുധിഷ്ഠിരൻ ചെന്നപ്പോൾ പിതാക്കന്മാരെ കാണാനില്ല. സന്താപസന്തപ്തനായി അദ്ദേഹം വിലപിച്ചുകൊണ്ടിരിക്കെ നാരദമഹർഷി അവിടെയെത്തി സമാധാന വാക്കുകൾ പറഞ്ഞു; ഗാന്ധാരി യുധിഷ്ഠിരന്മാർ അഞ്ചാം നാൾ അഗ്നിദഗ്ദ്ധരാവുമെന്നും വിദുരൻ തീർത്ഥയാത്രയ്ക്കു് പോകുമെന്നും എല്ലാം കാലഗതിയെന്നും പറഞ്ഞു് അദ്ദേഹം അരചനെ ആശ്വസിപ്പിച്ചു

ദുർനിമിത്തങ്ങൾ പലതും കാണായി. അതുകണ്ടു് യുധിഷ്ഠിരൻ ചിന്താവ്യാകുലനായിരിക്കുമ്പോൾ അർജ്ജുനൻ ദ്വാരകയിൽ നിന്നും മടങ്ങിയെത്തി. അർജ്ജുനൻ കൊണ്ടുവന്ന വാർത്ത പ്രാണഭേദകം. പാണ്ഡവന്മാരുടെ പ്രാണദൂതനായിരുന്ന ശ്രീകൃഷ്ണഭഗവാൻ സ്വർഗ്ഗാരോഹണം ചെയ്തു യാദവന്മാർ പരസ്പരം കലഹിച്ചു നശിച്ചു. ശ്രീകൃഷ്ണന്റെ ദേഹത്യാഗം ശ്രവിച്ചമാത്രയിൽ കുന്തീദേവി ഭഗവാനിൽ മനസ്സർപ്പിച്ചു് ദേഹം വെടിഞ്ഞു. പാണ്ഡവർ പൗത്രനായി പരീക്ഷിത്തിനെ രാജ്യഭാരം ഏല്പിച്ചു് ഹിമാലയം നോക്കി മഹാപ്രസ്ഥാനം ചെയ്തു് ഭഗവദ്ധ്യാനം ചെയ്തു ദേഹം വെടിഞ്ഞു. വിദുരൻ പ്രഭാസത്തിൽ ദേഹമുപേക്ഷിച്ചു് സ്വപദം പ്രാപിച്ചു. അനന്യശരണയായ പാഞ്ചാലിയും ശ്രീഭഗവാനെ ധ്യാനിച്ചു് ദേഹമുപേക്ഷിച്ചു.

ശ്രീകൃഷ്ണൻ ഭൂമിയെ വെടിഞ്ഞ അന്നു് കലിയുടെ ആക്രമണം ആരംഭിച്ചു. ദിഗ്വിജയത്തിനു പുറപ്പെട്ട പരീക്ഷിത്തു് കലിയെ കൊല്ലാൻ ഒരുങ്ങി. കലി അഭയം പ്രാപിച്ചു. ഭഗവദ്ഭക്തിയുള്ളവരെ ബാധിക്കരുതെന്നതാക്കീതോടെ ചൂതു്, മദ്യപാനം, സ്ത്രീ, പ്രാണിവധം എന്നിവിടങ്ങളിലും, ഇവ കൊണ്ടുള്ള ദോഷങ്ങളായ അനൃതം, മദം, കാമം, ഹിംസ എന്നിവയ്ക്കു പുറമേ വൈരത്തിനും കൂടി കാരണമായ കനകത്തിലും പാർത്തു കൊള്ളാൻ മന്നൻ കലിക്കു് അനുവാദം നൽകി.

പരീക്ഷിത്തു് നായാട്ടിനുപോയി. ദാഹിച്ചു വലഞ്ഞു് ഋഷീവാടത്തിലെത്തി വെള്ളം ആവശ്യപ്പെട്ടു. ധ്യാനമഗ്നനായ മാമുനി കേട്ടില്ല, മിണ്ടിയില്ല. കുപിതനായ രാജാവു് പാമ്പിന്റെ പിണമെടുത്തു് കഴുത്തിലിട്ടിട്ടു് തിരിച്ചുപോയി. വിവരം കേട്ട മുനികുമാരൻ മന്നനെ ശപിച്ചു മര്യാദകെട്ടവനും എന്റെ അച്ഛനെ അപമാനിച്ചവനുമായ രാജാവു് ഇന്നേക്കു് ഏഴാം നാൾ തക്ഷകന്റെ കടിയേറ്റു് മരണം പ്രാപിക്കട്ടെ'. എന്നു്. താൻ ചെയ്ത അപചാരം ഓർത്തു് രാജാവു് പരിതപിച്ചുകൊണ്ടിരിക്കെ വിപ്രശാപം അറിയാനിടയായി. തന്റെ

തെററിന് തക്ക ശിക്ഷയായിട്ട് അതിനെ സ്വീകരിച്ച് സർവ്വവും വെടിഞ്ഞ് പ്രായോപവേശം അനുഷ്ഠിക്കാൻ അദ്ദേഹം ഗംഗാതീരത്തിലേക്ക് പോയി.

സജ്ജനങ്ങൾ പലരും വന്നു. കൂട്ടത്തിൽ യാദൃച്ഛികമായി ശ്രീശുകനും വന്നു ചേർന്നു. രാജാവ് വണങ്ങി ശുകമഹർഷിയോട് ചോദിച്ചു മരണമടുത്ത മനുഷ്യന്റെ കർത്തവ്യമെന്ത്? അവൻ നിനയ്ക്കേണ്ടതും ജപിക്കേണ്ടതും ചെയ്യേണ്ടതും ചെയ്യരുതാത്തതും എന്ത്?

തസ്മാദ് ഭാരത സർവ്വാത്മാ
ഭഗവാൻ ഹരിരീശ്വരം
ശ്രോതവ്യ: കീർത്തിതവ്യശ്ച
സ്മർത്തവ്യശ്ചേച്ഛതാഭയം (11 1–5)

മരണഭയം നീങ്ങാൻ നിരന്തരം സർവ്വാത്മാവായ ഭഗവാൻ ശ്രീഹരിയെ സ്മരിക്കണം, ഭഗവാന്റെ മഹിമകൾ കീർത്തിക്കണം, കഥകൾ കേൾക്കണം എന്നാണതിന് മമുനി നല്കിയ മറുപടി. പരീക്ഷിത്തിന്റെ അപേക്ഷയനുസരിച്ച് ശ്രീശുകൻ തന്നെ ശ്രീമദ്ഭാഗവതം ഉപദേശിച്ചു. ഓരോരോ സ്കന്ധത്തിലും അവതാരചരിതം, ഭക്തചരിതം, വാത്സല്യം, സൃഷ്ടിലീലകൾ, ദുഷ്ടശിക്ഷണം, ശിഷ്ടരക്ഷണം എന്നിങ്ങനെയുള്ള ഭഗവാന്റെ വിവിധ ലീലകൾ വർണ്ണിക്കുന്നു. ഭഗവത്കഥകൾ കേട്ട് കൃതകൃത്യനും ഗതമോഹനുമായ രാജാവ് ഗുരുവിനെ നമസ്ക്കരിച്ച് അനുഗ്രഹം നേടി, മനസ്സ് ആത്മാവിലുറപ്പിച്ച് ദേഹാഭിമാനമുക്തനായി. തക്ഷകൻ ദേഹത്തിൽ ദംശിച്ചു, ദേഹം ഭസ്മമായി. പരീക്ഷിത്ത് പരമപദം പ്രാപിച്ചു.

കാരണമർത്ത്യൻ കൃഷ്ണൻ സാരഥിയായും കിങ്കരനായും ദൂതനായും സുഹൃത്തായുമെല്ലാം സഹായിച്ചിട്ടും പൗരുഷശാലികളും ഈശ്വരാനുഗ്രഹപാത്രങ്ങളുമായ പാണ്ഡവന്മാരുടെ ദുഃഖങ്ങൾക്കോ ദുരിതങ്ങൾക്കോ ഒരതിരുമുണ്ടായിരുന്നില്ല. കുന്തിയും സന്താനങ്ങളും ജന്മപ്രഭൃതിവിപത്തുകളിലും വിഷമങ്ങളിലും കൂടിയാണ് ജീവിച്ചുപോന്നത്. പാണ്ഡവപൗത്രനായ പരീക്ഷിത്താണെങ്കിലോ ഭഗവദനുഗ്രഹം കൊണ്ട് പ്രാണൻ കിട്ടിയ വിഷ്ണുരാതൻ, ധർമ്മനിഷ്ഠൻ. അദ്ദേഹവും വിപ്രശാപത്തിനു പാത്രമായി. അനന്യമസുഖം 'ലോകം എന്നു' ഗീതാചാര്യൻ അരുളിയതു ഒരു നിത്യസത്യമാണ് പാണ്ഡവചരിതം അതാണ് വെളിവാക്കുന്നത്. ജീവിതത്തിന് ആശ്രയമെന്തെന്നും ഭഗവാനവിടെത്തന്നെ അരുളുന്നുണ്ട്. ഇമം പ്രാപ്യഭജസ്വമാം' നശ്വരമായ ലോകത്തിൽ ശാശ്വതമായ ശാന്തി അനുഭവിക്കണമെങ്കിൽ ഈശ്വരനെ ആശ്രയിക്കുക; ഈശ്വരന്റെ നിമിത്തമായി ജീവിതം നയിക്കുക. നി 'നിമിത്തമാത്രം ഭവസവ്യസാചിൻ' എന്നാണ് ഭഗവാന്റെ നിർദ്ദേശം. ഇതാണ് ഭാഗവതത്തിന്റെയും സന്ദേശം.

സനാതനധർമ്മമെന്നാണ് നമ്മുടെ മതത്തിന്റെ പേര്. സനാതനമായ ധർമ്മം ഈശ്വരൻ മാത്രം. ഈശ്വരപ്രാപ്തിക്കുള്ള ഉപായങ്ങളും ആ ധർമ്മത്തിൽപ്പെടുന്നു. ലക്ഷ്യമായ ഈശ്വരനും ഉപായങ്ങളായ സനാതനമാർഗ്ഗങ്ങളും ഉൾപ്പെടുന്ന ആദ്ധ്യാത്മമണ്ഡലത്തെ സമഗ്രമായി സമാദേശിക്കുന്ന ഒരു പദമാണ് ധർമ്മമെന്നത്. വേദങ്ങളും ഇതിഹാസപുരാണങ്ങളും സ്മൃതികളും ആ ധർമ്മത്തിന്റെ നാനാഭാഗങ്ങളെയാണ് വർണ്ണിക്കുന്നത്. വേദത്തിന്റെ കർമ്മപ്രധാനമായ പൂർവ്വമീമാംസ വിധിനിഷേധങ്ങൾ വഴിധർമ്മത്തിന്റെ അനുഷ്ഠാന പദ്ധതി വിവരിക്കുന്നു. അവിടെ ധർമ്മം യാഗാദി കർമ്മരൂപത്തിൽ പ്രതിപാദിക്കപ്പെടുന്ന കർമ്മാനുഷ്ഠാനം കൊണ്ട് ദുരിതക്ഷ



കുലഗുരുപ്രതിഷ്ഠ

ശ്രീരാമാനന്ദനഗർ

വടയമ്പാടി

യവും ചിത്തശുദ്ധിയും വന്നാൽ ധർമ്മത്തിൻെറ സ്വരൂപാവബോധത്തിനുള്ള അർഹത ലഭിക്കുന്നു. അതിനുള്ള പ്രമാണമാണ ഉത്തരമീമാംസ അഥവാ വേദാന്തം. വേദാന്തത്തിൽ ധർമ്മത്തിന നൽകിയിരിക്കുന്ന സംജ്ഞ ബ്രഹ്മമെന്നാകുന്നു. വേദാർത്ഥ വിസ്തരണമാണ് ഇതിഹാസപുരാണങ്ങളുടെ പ്രയോജനം. ധർമ്മത്തിനും, ആസ്തിക്യത്തിനും. സദാചാരത്തിനും വലിയ കോട്ടമൊന്നും ഏർപ്പെടാതിരുന്ന ത്രേതായുഗത്തിൽ ഭഗവാൻ ശ്രീരാമരൂപേണ ധർമ്മമൂർത്തിയായി അവതരിച്ച് മാതൃക കാണിച്ചുകൊടുത്തു. ധർമ്മത്തിന് ഗ്ലാനി വർദ്ധിച്ച ദ്വാപരത്തിൽ ഭഗവാൻ ശ്രീകൃഷ്ണനായി ജനിച്ച് ധർമ്മദ്വേഷികളെ നശിപ്പിച്ച് ധർമ്മസംസ്ഥാപനം നടത്തി. ധർമ്മമൂർത്തിയായ ശ്രീകൃഷ്ണൻെറ ചരിതവും ഉപദേശങ്ങളും വർണ്ണിക്കാൻ വ്യാസൻ രചിച്ച ഭാരതത്തിൽ ധർമ്മാനുഷ്ഠാനത്തിന് പ്രേരകമായി അരുളി; ധർമ്മാദർത്ഥശ്ച കാമശ്ച, സ ധർമ്മഃ കിം ന സേവ്യതേ? ധർമ്മത്താൽ അർത്ഥകാമങ്ങൾ സാധിക്കുമല്ലോ, എന്നിട്ടും ജനങ്ങൾ എന്തുകൊണ്ട് ധർമ്മം അനുസരിക്കുന്നില്ല, എന്ന്, പക്ഷേ മഹാഭാരതത്തിൽ മുഖ്യമായി മുഴങ്ങി കേൾക്കുന്നത് അർത്ഥകാമങ്ങളുടെ വ്യർത്ഥതയാണ്. അർത്ഥകാമങ്ങൾ കിട്ടുമെന്ന് പറഞ്ഞ് ധർമ്മം സ്വീകരിക്കുന്നതിനുള്ള പരോക്ഷമാർഗ്ഗം അത്ര വിജയകരമായില്ല. അതിനാൽ കേവലമായ ധർമ്മം പ്രോജ്ഝിത കൈതവമായ ധർമ്മം. തികച്ചും ഈശ്വരാരാധനാരൂപമായ ധർമ്മം, പ്രതിപാദിക്കുന്നതിനാണ് ശ്രീമദ്ഭാഗവതം രചിച്ചത്. ഭഗവന്മഹിമാനുകീർത്തനമാണ് അതിനുള്ള സുലഭോപായം. ആദ്യത്തെ ഒമ്പത് സ്കന്ധങ്ങളിൽ അംശാവതാരങ്ങളുടെയും ഭക്തന്മാരുടെയും കഥകൾ വർണ്ണിച്ചു. പത്താം സ്കന്ധത്തിൽ ഭഗവാൻ സ്വസ്വരൂപം ഉദ്ധവന് ഉപദേശിക്കുന്നു. പതിനൊന്നാം സ്കന്ധത്തിൽ ശ്രീശുകൻ പരീക്ഷിത്തിന് മഹാവാക്യം ഉപദേശിക്കുന്നു. കൃതകൃത്യനായ വിഷ്ണുരാതൻ ഗുരുകാരുണ്യത്താൽ വിദേഹമുക്തനായി.

അതെ കലിയുഗത്തിൽ ഹരികഥാശ്രവണ കീർത്തനങ്ങൾതന്നെ അഭയമേയുള്ളു.





# ഓർമ്മയിൽ നിന്ന്

ഭാഗ്യാനന്ദ തീർത്ഥപാദർ.

മീനച്ചിൽ താലൂക്കിൽ ഇലക്കാട്ട് വില്ലേജിൽ വയലാ കരയിൽ 'വല്ലാട്ട്' എന്ന പുരാതന കുടുംബത്തിലെ ഒരു ശാഖയായ ഞൊമ്പശ്ശേരിൽ കുഞ്ഞുപെണ്ണമ്മയുടേയും, മമ്പള്ളിൽ നാരായണൻനായരുടേയും മകനായി ജനിച്ച ഈ സാധു. വിദ്യാർത്ഥിയും കൃഷിക്കാരനും അദ്ധ്യാപകനും, വയലാ നായർ യുവജനസമാജത്തിന്റെ സെക്രട്ടറിയും ഏകാദശി ഭജനയോഗത്തിന്റെ കൺവീനറായും മറ്റും ആദ്യകാലം പ്രവർത്തിച്ചുവന്നു. വയലാ സർക്കാർ വിദ്യാലയത്തിൽ അദ്ധ്യാപക ജോലിയിൽ പ്രവേശിച്ചെങ്കിലും രാജി വച്ച് പാലക്കാട്ടാശ്രമത്തിലെ അന്തേവാസിയായി തീർന്നു. എങ്കിലും ഇന്നേക്ക് 25 വർഷം മുമ്പ് ഇരുപതു രൂപക്ക് വടയമ്പാടി ഭജനമഠം സ്ഥലം പാട്ടത്തിന് വാങ്ങി ഒരു ഷെഡ് കെട്ടി ഏതാനും കുട്ടികളുമായി താമസം തുടങ്ങി. അന്ന് പാലക്കാട്ടാശ്രമത്തിൽനിന്നും എന്നോടൊരുമിച്ച് പോന്ന പതിനെട്ടുപേരും, എല്ലാവിധ സൗകര്യങ്ങളുമുണ്ടായിരുന്ന ആ സ്ഥാപനത്തിലെ സുഖങ്ങൾ ഇവിടെ കിട്ടാതെ വരുമ്പോൾ സ്വയമേവ പിരിയുമെന്നും സ്വതന്ത്രനായി ഭിക്ഷാംദേഹിയായി മാത്രം കാലയാപനം ചെയ്യാമെന്നും ഞാൻ ആശിച്ചു.

എന്നാൽ വാൽസല്യപൂർവ്വം പതിനെട്ടു വർഷം ഇതിന് ആദ്ധ്യാത്മികശിക്ഷണം നൽകിയ ശ്രീഭക്താനന്ദ ഗുരുദേവൻ സന്നിധിയിൽ നിന്നും ഞങ്ങൾ പോന്നതിന്റെ ഇരുപത്തെട്ടാം ദിവസം തൃപ്പാദഭക്തനായിരുന്ന ചിന്മയനെ ഇവിടെ അയച്ച് ഇരുപത്തഞ്ചുസെന്റു സ്ഥലം വാങ്ങിപ്പിച്ച് ഞങ്ങൾക്ക് കൈവശം തരിപ്പിക്കുകയും പാട്ടമ്പറമ്പിൽ കിടക്കരുത് എന്ന് കൽപ്പിക്കുകയും ചെയ്തു.

വടയമ്പാടി ഭജനമഠം ശ്രീഭക്താനന്ദ ഗുരുദേവൻ സ്ഥാപിച്ചതാണ്. പ്രാരംഭകാലത്തു് പത്തുകൊല്ലം അദ്ദേഹത്തിന്റെ പ്രവർത്തനകേന്ദ്രവുമായിരുന്നു. പ്രവർത്തനമണ്ഡലം വിസ്തൃതമായപ്പോൾ ആണ്ടിലൊരിക്കലെ തൃപ്പാദങ്ങൾ ഇവിടെ വന്നിരുന്നുള്ളു. ഒടുവിൽ വന്നതു് 1942 ൽ ആണെന്ന് അറിയുന്നു. അന്ന് ഇനി ''മരിക്കാൻ നേരത്തെ വടയമ്പാടിക്ക് വരുകയുള്ളു.'' എന്നു കൽപ്പിച്ചിരു

ന്നതായി ഭക്തന്മാർ പറഞ്ഞറിയാം. മഹാസമാധിക്ക് ഒരു കൊല്ലം മുമ്പ് പലപ്പോഴും ഇങ്ങോട്ടു പോരുവാനുള്ള സന്നദ്ധത അവിടന്ന് എന്നെഅറിയിച്ചിരുന്നു. വാർദ്ധക്യാവസ്ഥയിൽ ഒരാൾക്ക് താമസിക്കുവാൻ വേണ്ട യാതൊരു സൗകര്യവും അന്നും ഇവിടെ ഇല്ലാതിരുന്നതിനാൽ അവിടത്തെ ശുശ്രൂഷയുടെ ചുമതല മാത്രം ഏറ്റെടുത്തു് കൊണ്ടു് പാലക്കാട്ടാശ്രമത്തിൽ തന്നെ ആ തിരുവിഗ്രഹം സ്ഥിരപ്രതിഷ്ഠ ചെയ്യുവാൻ അനുവദിച്ചു് ഗുരുവരൻ എന്നെ അനുഗ്രഹിച്ചു

പൂർവ്വകാല പുണ്യത്താൽ അഞ്ചാമത്തെ വയസ്സിൽ സർവ്വാംഗസുന്ദരിയായി, സർവ്വാഭരണവിഭൂഷിതയായ ഇവനു് ദർശനം തന്ന ആ പരാശക്തിയെ അന്വേഷിച്ചു് ഇവനു് ബാല്യവും കഴിഞ്ഞു് യൗവനത്തിലെത്തിയപ്പോഴാം ശ്രീ ഭക്താനന്ദ ഗുരുദേവനാണ് ആ അമ്മയെ കാണിച്ചു തന്നതു്.

പതിമൂന്നാമത്തെ വയസ്സിൽ മാതാപിതാക്കന്മാരെയും സഹോദരങ്ങളെയും ഉപേക്ഷിച്ചു വീടുവിട്ടിറങ്ങിയ എന്നെ അനുനയിപ്പിച്ചു് ആദ്ധ്യാത്മിക ശിക്ഷണത്തിനുള്ള പ്രാരംഭപാഠങ്ങളാം പറഞ്ഞു തന്നതു് അമ്മൂമ്മയാണു്.

നിത്യവും ദേവീക്ഷേത്രത്തിൽ തൊഴുതു് ഭഗവത്ഗീത ഒരദ്ധ്യായമെങ്കിലും പാരായണം ചെയ്യാനും ഉപദേശിച്ചതു് അഞ്ചാം ക്ലാസ്സിൽ പഠിക്കുമ്പോഴാം മഹോപാദ്ധ്യായൻ എസ്. രാമശാസ്ത്രികളാണു് ഗൃഹസ്ഥാശ്രമം സ്വീകരിക്കാതെ ജീവിതകാലം മുഴുവൻ ഈശ്വരാന്വേഷിയായി കഴിയാനുള്ള നിശ്ചയം ഏഴാം ക്ലാസ്സിൽ പഠിക്കുന്ന കാലത്തു് തന്നെ ഞാൻ അന്നത്തെ എന്റെ കൂട്ടുകാരെ അറിയിച്ചിരുന്നു.

അന്നു് സ്കൂളിൽ ഉപരിപഠനത്തിനു് ഒട്ടും താല്പര്യമുണ്ടായിരുന്നില്ലെങ്കിലും ജ്യേഷ്ഠന്റെ ആഗ്രഹത്തിനു വിധേയനായി സ്കൂൾ ഫൈനൽ വരെ പഠിച്ചു. അതു് കറുവിലങ്ങാട്ടു് സെന്റ് മേരീസ് ഹൈസ്കൂളിലായിരുന്നതിനാൽ എല്ലാ ദിവസവും വേദോപദേശ ക്ലാസ്സിലും ഒരു വിദ്യാർത്ഥിയായി കഴിയുവാൻ ഭാഗ്യമുണ്ടായി. ഒരു ഹിന്ദുവിദ്യാർത്ഥി എന്ന നിലയിൽ ഞാൻ കാണിച്ച താൽപ്പര്യം കണക്കിലെടുത്തു ചങ്ങനാശ്ശേരി എസ്സ്. ബി. കോളേജിൽ അഞ്ചു കൊല്ലം സൗജന്യമായി പഠിക്കുവാൻ സൗകര്യമുണ്ടാക്കിത്തരാമെന്നു് അന്നത്തെ ഹെഡ്മാസ്റ്റർ ഫാദർ ഡൊമനിക് തോട്ടാശ്ശേരി ശ്ശേരി വാഗ്ദാനം ചെയ്തിരുന്നുവെങ്കിലും അതു് ഞാൻ സ്വീകരിച്ചില്ല. ഹൈസ്കൂൾ വിദ്യാഭ്യാസ കാലത്തു് എന്നെ സന്യാസിയെന്നു് വിളിച്ചു് ആക്ഷേപിച്ച പലരും ഇന്നും ജീവിച്ചിരിപ്പുണ്ടു്. സ്കൂൾ വിദ്യാഭ്യാസം നിർത്തിയപ്പോഴാം കടപ്പൂർ പ്രൈമറി സ്കൂളിൽ അദ്ധ്യാപക ജോലി ജ്യേഷ്ഠന്റെ നിർദ്ദേശപ്രകാരം സ്വീകരിക്കുവാൻ നിർബന്ധിതനായി. കൃഷിക്കാരൻ സന്യാസി സാർ എന്നു് പലരും ആക്ഷേപിക്കുമായിരുന്നു. അതൊക്കെ എന്റെ അന്വേഷണ ബുദ്ധിക്കു് തീവ്രത വർദ്ധിപ്പിക്കുകയേ ചെയ്തുള്ളു.

മിഡിൽ സ്കൂളിൽ പഠിക്കുമ്പോഴാം ചില അദ്ധ്യാപകരുമൊരുമിച്ചു് ഞാൻ പുലിയന്നൂർ ശ്രീരാമകൃഷ്ണാശ്രമത്തിൽ പലപ്പോഴും പോയിട്ടുണ്ടു്. ഹൈസ്കൂൾ വിദ്യാഭ്യാസ കാലത്തു് ഒരു ഗുരുവായൂർ ഭക്തനുമായി കൂടെക്കൂടെ സമ്പർക്കം പുലർത്താൻ അവസരം കിട്ടുമായിരുന്നു. ശ്രീരാമകൃഷ്ണദൈവത്തിന്റെയും മറ്റും ആദ്ധ്യാത്മിക ഉപദേശങ്ങളും പ്രസിദ്ധീകരണങ്ങളും വായിക്കുവാനും സമയം കിട്ടി. എങ്കിലും 1930—ൽ ആണ് ഞങ്ങളുടെ വീട്ടിൽ വച്ചു് ഒരു ഭാഗവത സപ്താഹം നടത്തുവാൻ ജ്യേഷ്ഠൻ ശ്രീ ഭക്താനന്ദ

ന്ദഗുരുദേവനെ കൂട്ടിക്കൊണ്ടുവന്നു് ആദ്യദർശനത്തിനും ആശയവിനിമയത്തിനും അവസരം ലഭ്യമാക്കിയതു് അപ്പോഴാണു്. എന്റെ അന്വേഷണത്തിന്റെ തീവ്രതയ്ക്കു് അല്പം ശാന്തി ലഭ്യമായതു്.

ശിഷ്യൻ ഗുരുവിനേയും, ഗുരു ശിഷ്യനേയും പരീക്ഷിച്ചറിഞ്ഞേ സ്വീകരിക്കാവൂ എന്നു് ഞാൻ ധരിച്ചിരുന്നതിനാൽ തൃപ്പാദങ്ങൾ ആദ്യമായി ഭവനത്തിൽ വന്നു താമസിച്ച ഏഴു ദിവസം ഞാൻ ഒരു പ്രേക്ഷകനായി കഴിഞ്ഞു. ആതിഥ്യമര്യാദയനുസരിച്ചു് പെരുമാറിയിരുന്നു. തുടർച്ചയായിട്ടു് ഏഴു വർഷം തുലാമാസത്തിൽ അദ്ദേഹം ഞങ്ങളുടെ ഭവനത്തിൽ വന്നു വിശ്രമിച്ചു് ദേവീഭാഗവതസപ്താഹം നടത്തിച്ചു.

രണ്ടാമത്തെ സപ്താഹത്തിനിടക്കു് എന്റെ അന്വേഷണം പൂർത്തിയായി. 'ഈ കർമ്മശരീരത്തോടുകൂടി തൃപ്പാദത്തിൽ സമർപ്പിക്കുന്നു.' എന്നു് പ്രാർത്ഥിച്ചു ദണ്ഡനമസ്കാരം ചെയ്തു. പിറെറന്നാൾ അദ്ദേഹം എനിക്കു് ഇഷ്ടദേവതാമന്ത്രവും സാധനാക്രമവും ഉപദേശിച്ചു തന്നു. തുടർന്നു് പഠിക്കേണ്ടതു് ഒരു ബുക്കിനകത്തു് ആരെക്കൊണ്ടോ എഴുതിച്ചു് പൂജാപീഠത്തിൽ വച്ചും അവിടുന്നു് എന്നെ ഏല്പിച്ചു. പാരായണത്തിനു ''ശ്രീ ഗുരു'' പുസ്തകവും തന്നു. അടുത്ത വർഷം ഗുരുഗീതയും തന്നു.

1938 ലെ സപ്താഹത്തിനുശേഷം വരബലപൂജാസമർപ്പണത്തിനു് തൃപ്പാദങ്ങളെ മൂലമററം ആശ്രമത്തിൽ പോയി ദർശിച്ചു. പിറെറന്നാൾ അവിടെ താമസിച്ചതിനിടയ്ക്കു് നടുമുററത്തു കെട്ടിയിട്ടിരുന്ന ഒരു കെട്ടിടത്തറയിൽ നിന്നുകൊണ്ടു അതു് ഗുരുകുല വിദ്യാപീഠത്തിനു വേണ്ടിയാണു് സങ്കല്പിച്ചിരിക്കുന്നതു് എന്നു് കല്പിച്ചു.

നാലാമത്തെ തവണ സപ്താഹം കഴിഞ്ഞു മടങ്ങുന്ന അവസരത്തിൽ ഉദ്യോഗം ഉപേക്ഷിച്ചു് ആശ്രമവാസത്തിനു അനുവാദം തരാൻ ഞാൻ അപേക്ഷിച്ചു. കടം തീർന്നിട്ടു് വന്നാൽ മതിയെന്നായിരുന്നു മറുപടി.

അഞ്ചാമത്തെ വർഷത്തിൽ, ട്രെയിനിംഗിനു പോകാൻ എന്നെ സ്കൂളിൽനിന്നും പിരിച്ചുവിട്ടതു് അവസരമാക്കി ആശ്രമവാസത്തിനുള്ള സൗകര്യം നേടുവാൻ ശ്രമിച്ചു. പക്ഷേ തൃപ്പാദങ്ങൾ തന്ത്രപൂർവ്വം എന്നെ വീണ്ടും പഠിക്കുവാൻ അയച്ചു. ട്രെയിനിംഗ് കഴിഞ്ഞു് മണർകാട്ടു് സ്കൂളിലും പെരുന്നയിലും അദ്ധ്യാപകജോലിക്കു് പോകേണ്ടി വന്നു. പെരുന്നയിൽ താമസിക്കുമ്പോൾ സാധനകൾക്കു് സൗകര്യം അവിടുന്നു് തന്നെ ഏർപ്പാടു ചെയ്തു തന്നു. സിദ്ധികളിൽ ഭ്രമിക്കരുതു് എന്ന കർശനമായ ശാസനം അന്നു് ലഭിച്ചില്ലായിരുന്നെങ്കിൽ എന്റെ ജീവിതപന്ഥാവുതന്നെ മാറിപ്പോകുമായിരുന്നു. അക്കാലത്തു് തന്നെ ഭഗവത്ഗീത നിത്യപാരായണം മാററിവച്ചു് തത്സ്ഥാനത്തു് ശ്രീഗുരു ഗുരുഗീത ഇവയാക്കിയിരുന്നു.

പെരുന്നയിൽ ജോലിയിലിരിക്കവേ, സർക്കാർ നിയമനം കിട്ടി വീടിനു് ഏററവും അടുത്ത സ്കൂളിലായപ്പോൾ മുതൽ ഒഴിവുദിവസങ്ങളിൽ ആശ്രമത്തിനുവേണ്ടി ഭിക്ഷാടനത്തിനു പോകാൻ നിയോഗിക്കപ്പെട്ടു

അന്നു് നിർമ്മലാനന്ദസ്വാമികൾ പാലക്കാട്ടാശ്രമത്തിലെ ഭരണാധികാരിയായിരുന്നു. ശ്രീ കമ്പളത്തു ശങ്കുപ്പിള്ളയുടെ ശ്രമത്തിൽ അനുവാദം ലഭിച്ചു് ഒരു സംസ്കൃതസ്കൂൾ അവിടെ പ്രവർത്തിക്കുന്നുണ്ടായിരുന്നു. സ്കൂളിന്റെയും കുട്ടികളുടെ താമസത്തിന്റെയും സൗകര്യ



ശ്രീ ഭക്താനന്ദ സ്വാമികൾ
70-ാംവയസിൽ



ശ്രീ ഭക്താനന്ദസ്വാമികൾ
ഭാഗ്യാനന്ദതീർത്ഥപാദർ
A. N. ഗോവിന്ദൻ നായർ

ങ്ങൾ അന്നുണ്ടായിരുന്ന 28 ½ സെന്റ് സ്ഥലം മതിയാകാതെ വന്നതിനാൽ കൂടുതൽ സ്ഥലം വാങ്ങാനുള്ള പരിശ്രമത്തിൽ ഞാനും ഉൾപ്പെട്ടു. ആ ഇടയ്ക്കാണ് എന്റെ അച്ഛന്റെ ദേഹവിയോഗം സംഭവിച്ചത്. തുടർന്ന് സ്കൂളിൽ നിന്ന് അവധിയെടുത്ത് മുഴുവൻ സമയവും ആശ്രമത്തിനുവേണ്ടി പ്രവർത്തിക്കുന്നതിനുള്ള ആവശ്യവും സംജാതമായി. പുതിയ ഒരു ഭരണച്ചുമതല ഉടമ്പടിയിൽ എന്നെയും ഉൾപ്പെടുത്തി. ചുരുക്കം ചില ഭക്തജനങ്ങളുടെ എതിർപ്പിനാൽ സ്കൂളിന്റെ പ്രവർത്തനം ഒരു കൊല്ലത്തിനു ശേഷം അവസാനിപ്പിക്കാൻ ഗുരുനാഥൻ അനുവദിച്ചു. ആശ്രമത്തിലെ സൗകര്യക്കുറവുകളായിരുന്നു എതിർപ്പിന് മുഖ്യ കാരണം.

തുടർന്നുള്ള പരിശ്രമത്തിൽ ശ്രീരാമാനന്ദഗുരുദേവന്റെ മഹാസമാധിക്കു മുമ്പുതന്നെ പാലക്കാട്ടാശ്രമത്തിലെ ഇന്നത്തെ സൗകര്യങ്ങളിൽ തൊണ്ണൂറു ശതമാനവുമുണ്ടായി. കരുണാകരാനന്ദസ്വാമികളും, പുണ്യമാതാവും, ഈ സാധുവും കിട്ടിയ ജീവനാംശങ്ങൾ അവിടെ മുടക്കുവാൻ സന്നദ്ധരായതിനാൽ ഓരോ സൗകര്യവും വർദ്ധിപ്പിക്കുവാൻ ഗുരുദേവൻ അകമഴിഞ്ഞ് അനുഗ്രഹിച്ചിരുന്നു. ''ഇതെല്ലാം ഒടുവിൽ ഉപദ്രവമായിത്തീരും'' എന്ന് അന്നും കല്പിക്കുമായിരുന്നു. പാലക്കാട്ടാശ്രമത്തിൽ എല്ലാവിധ സൗകര്യങ്ങളുമുണ്ടായി. ധാരാളം ഭക്തജനങ്ങൾ വന്നുപോയിക്കൊണ്ടിരുന്നു. അന്തേവാസികൾ തന്നെ അമ്പതോളമായി. അവരിൽ എത്ര പേർ ആദ്ധ്യാത്മികനിഷ്ഠയ്ക്ക് സന്നദ്ധരാണെന്ന്, നവരാത്രി കാലങ്ങളിൽ പരീക്ഷ നടത്തി അവിടുന്ന് വ്യക്തമാക്കുമായിരുന്നു. എന്നാലും ആരോടും പോകാൻ പറയാൻ പാടില്ലെന്ന് ഭരണക്കാർക്ക് നിർദ്ദേശവും നൽകിയിരുന്നു.

കപ്പയും, കട്ടൻകാപ്പിയും, താളും തകരയും മറ്റും ഭക്ഷിച്ച് ഗുരുഭക്തർ കഷ്ടപ്പെട്ട് സമ്പാദിച്ച ധർമ്മസ്ഥാപനത്തിന്റെ ഉടമസ്ഥരാവാൻ, മഠാധിപത്യം കിട്ടാൻ, ജാതിമതഭേദമില്ലാതെ ഭക്തജനങ്ങളെ സ്വീകരിച്ചിരുന്ന മഹൽ ഗുരുസന്നിധിയിൽ ജാതി തിരിച്ച് മഠാധിപത്യം എഴുതിവയ്ക്കണമെന്ന് ആവശ്യപ്പെടാൻ പോലും ആൾക്കാരുണ്ടായി. ശത്രുവിനെയും മിത്രമായി സ്വീകരിച്ച ഗുരുദേവന് അതൊക്കെ ലീല മാത്രമായിരുന്നുവെങ്കിലും എല്ലാവരുടെയും എതിരാളി ഭരണാധികാരിയുമായി, ഗുരുനാഥന്റെ മദ്ധ്യസ്ഥനും ശ്രീരാമാനന്ദ ഗുരുദേവന്റെ സമാധി അറ തയ്യാറാക്കാനും, സമാധിയിരുത്താനും, സമാധിപീഠത്തിന് ശിവലിംഗം പ്രതിഷ്ഠിക്കാനും, പാലക്കോട്ടമ്പികാ ക്ഷേത്രത്തിന്റെ ജീർണ്ണോദ്ധാരണത്തിനും സ്ഥിരപ്രതിഷ്ഠക്കും പോലും മദ്ധ്യസ്ഥനായി ഭാവിച്ചാണ് ഗുരുനാഥൻ ആ വക ധർമ്മങ്ങൾ അവിടെ നടത്തിച്ചത്. 1952 മുതൽ ശ്രീമത് വിജയാനന്ദസ്വാമികൾ ആ വക അഭിപ്രായഭിന്നതകൾ തീർക്കാൻ ഗുരുദേവനേയും സഹായിച്ചിരുന്നു.

തൃപ്പാദങ്ങൾ പലയിടത്തും ആശ്രമങ്ങൾ ഉണ്ടാക്കിച്ചിരുന്നു. അവയുടെ സംരക്ഷണത്തിനു ശിക്ഷണം ലഭിച്ചവരെ കിട്ടാത്തതിനാൽ തുടർന്നും ഗുരുകുലവിദ്യാഭ്യാസത്തിനു സൗകര്യമുണ്ടാക്കുവാൻ ഭരണക്കാരെ പ്രേരിപ്പിച്ചുവന്നു. തന്മൂലം പരിചയസമ്പന്നനും പണ്ഡിതനുമായിരുന്ന ശ്രീമദ് ആഗമാനന്ദസ്വാമികളെ സമീപിച്ച് പന്ത്രണ്ടു കൊല്ലത്തെ ആദ്

ധ്യാത്മിക ശിക്ഷണത്തിനുള്ള പദ്ധതിയും പ്രായോഗികമാക്കാനുള്ള വ്യവസ്ഥകളും തയ്യാറാക്കി. അതു് 1959-ൽ വിജയദശമിദിവസം പാലക്കോട്ടാശ്രമത്തിൽ പ്രത്യേകം വിളിച്ചുകൂട്ടിയ പൊതുയോഗത്തിൽ വായിച്ചു് ചർച്ചചെയ്തു പാസ്സാക്കി 1960ജൂൺ ഇരുപത്തിയാറാം തീയതി ശ്രീ മന്നത്തു പത്മനാഭൻ അതു് പാലക്കോട്ടാശ്രമത്തിൽ വച്ചു് ഉൽഘാടനം ചെയ്തു. പന്ത്രണ്ടു കുട്ടികളെ സ്വീകരിച്ചു് ക്ലസ്സും ആരംഭിച്ചു.

1960-ൽ വിജയദശമി ദിവസം 59 ലെ പൊതുയോഗത്തിന്റെ ആദ്ധ്യക്ഷൻ പരിവാരസമേതം തന്നെ ഗുരുസന്നിധിയിൽ വന്നു് എതിർപ്പ് പ്രകടിപ്പിക്കുകയും തുടർന്നു് ആ പ്രസ്ഥാനം ഏതാണ്ടു് അസ്തപ്രായമാക്കുകയും ചെയ്തു. ഗുരുദേവാജ്ഞമാനിച്ചു് ഇവൻ പാലക്കോട്ടാശ്രമത്തിന്റെ ചുമതലയിൽ നിന്നും ഒഴിഞ്ഞു. രണ്ടു മാസത്തിനുശേഷം വടയമ്പാടിയിലേക്ക് താമസം മാറ്റി.

ഗുരുകുലവിദ്യാപീഠപദ്ധതി നിർദ്ദേച്ച ആഗമാനന്ദസ്വാമികൾ തന്നെ ഒരു സംസ്കൃതപാഠശാലയും ഉണ്ടാക്കണമെന്ന് നിഷ്കർഷിച്ചിരുന്നു അതു് 1959-60 കാലത്തു് സാധിക്കാതെ വന്നതാണ് പാലക്കോട്ടാശ്രമത്തിലെ പരാജയത്തിനു് മറ്റൊരു കാരണം. അന്നു് അപേക്ഷിച്ച സംസ്കൃതസ്കൂളിന്റെ അനുവാദം 1961-62 ലാണ് കിട്ടിയതു്. അഞ്ചു വർഷം ഈ സംസ്കൃതസ്കൂൾ വടയമ്പാടിയിൽ പ്രവർത്തിച്ചു. എന്നാൽ സി. എച്ച്. മുഹമ്മദുകോയ വിദ്യാഭ്യാസമന്ത്രിയായപ്പോൾ ആ അംഗീകാരം പിൻവലിക്കപ്പെട്ടു. ഭാരതസംസ്കാരത്തിന്റെ ഉറവിടമായ സംസ്കൃതഭാഷയുടെ പോഷണത്തിനു് അംഗുലപരിമിതമായ ആളുകളേ ഉള്ളല്ലോ.

സംസ്കൃത പ്രചാരണ ശ്രമം ഗുരുദേവന്റെ ശുശ്രൂഷാച്ചുമതല ഏറ്റെടുത്തശേഷം നിർത്തി വെക്കേണ്ടിവന്നു. അതിനുശേഷം മഹാസമാധി വരെ ഗുരുശുശ്രൂഷാവ്രതനായിത്തന്നെ കഴിഞ്ഞു.

മഹാസമാധിയുടെ ആദ്യത്തെ വാർഷികദിനാചരണത്തിനാണു് ''സ്മരണാഞ്ജലി' പ്രകാശനം ചെയ്തുകൊണ്ടു് പ്രസിദ്ധീകരണ രംഗത്തു് സ്ഥാപനം പ്രവർത്തിക്കുവാൻ ആരംഭിച്ചതു്. അതു് അഞ്ചുലക്കം രണ്ടുവർഷം കൊണ്ടാണ് പ്രസിദ്ധപ്പെടുത്തിയതു്. അതിനകം സമാധിപീഠത്തിൽ ശിവലിംഗപ്രതിഷ്ഠ നടത്തുന്നതിനു് പുറമെ നിന്നു് ചെയ്യാവുന്ന സഹകരണങ്ങൾ പാലക്കോട്ടെ പ്രവർത്തകർക്ക് നൽകി. പ്രതിഷ്ഠാദിനത്തിൽ തന്നെ മാതാവിന്റെ അന്തിമശുശ്രൂഷയും സമർപ്പിക്കപ്പെട്ടു

മൂന്നാമത്തെ സമാധി വാർഷികദിനാചരണത്തിലാണ് ''ഗുരുകുലദീപം'' ആദ്യലക്കം പ്രസിദ്ധപ്പെടുത്തിയതു്. ഒരു ലക്കം പോലും മുടങ്ങാതെ അതു് പതിനഞ്ചുവർഷം പൂർത്തിയാക്കാൻ ഗുരുദേവാനുഗ്രഹമുണ്ടായി. സ്ഥാപനത്തിന്റെ പ്രഖ്യാപിതലക്ഷ്യങ്ങളിൽ ഒന്നായ സാംസ്കാരിക പ്രവർത്തനമാണ് ഗുരുകുലദീപ പ്രസിദ്ധീകരണത്തിനു് പ്രേരണ നൽകിയതു്. 1983-ൽ പറവൂർ സെൻട്രൽ ബാങ്കിൽനിന്നും കടം വാങ്ങി ഒരു പ്രസ്സിന്റെ സൗകര്യവും ഉണ്ടാക്കിയിട്ടുണ്ടു്. നിന്നുപോയ സംസ്കൃതപ്രചാരണം, വിദ്യാപീഠത്തിന്റെ അന്തഃസ്സത്തയെ എന്നും വേദനിപ്പിച്ചുകൊണ്ടിരുന്നു അതാണ് ഇരുപതു് വർഷങ്ങൾക്കു ശേഷം കഴിഞ്ഞ വർഷം കേന്ദ്രഗവൺമെന്റിന്റെ സ്ഥാപനമായ രാഷ്ട്രീയസംസ്കൃതസംസ്ഥാനോട് അഫിലിയേറ്റ

ചെയ്ത പ്രാക്ശാസ്ത്രി പ്രീഡിഗ്രി, കോഴ്സ് ആരംഭിച്ചത്. എല്ലാവരുടേയും അനുവാദവും, പ്രോത്സാഹനവും, സഹകരണവും പ്രതീക്ഷിച്ചുകൊണ്ട് അടുത്ത വർഷം ഡിഗ്രിക്ലാസും ആരംഭിക്കുവാൻ ഉദ്ദേശമുണ്ട്. മാത്രമല്ല, താഴ്ന്ന ക്ലാസുകളും കേന്ദ്രഗവണ്മെൻറിന്റെ അനുവാദത്തോടുകൂടി ആരംഭിക്കുന്നതിനെപ്പററിയുള്ള ബാദ്ധ്യതയും പ്രവർത്തകർ അന്വേഷിക്കുന്നുണ്ട്. അങ്ങനെ സാംസ്കാരിക പ്രവർത്തനം കൂടുതൽ വിപുലമാക്കുന്നുള്ള ചിന്ത പുരോഗമിച്ചു വരുകയാണ്. അതോടൊപ്പം ആദ്ധ്യാത്മിക ശിക്ഷണവും വിദ്യാർത്ഥികൾ അർഹതയനുസരിച്ച് നൽകുവാൻ ആശയമുണ്ട്. ആദ്ധ്യാത്മിക ശിക്ഷണത്തിനു വിധേയരാവുകയും സാംസ്ക്കാരിക വിദ്യാസമ്പന്നരായിത്തീരുകയും ചെയ്യുന്നവർ ഈ സ്ഥാപനത്തിന്റെ എല്ലാ പ്രവർത്തനരംഗങ്ങളിലും ത്യാഗസേവനമനുഷ്ഠിക്കാൻ സന്നദ്ധരായി തീരണമെന്നാശിക്കുന്നു

ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ പരമ്പരയിൽ പല ധർമ്മ സ്ഥാപനങ്ങളും ഉണ്ടെങ്കിലും ഇപ്രകാരം ശിക്ഷണം ലഭിച്ചവർ വളരെ വിരളമാണ്. അതിൽ എല്ലാ സ്ഥാപനങ്ങളും സഹകരിച്ച് ഈ ധർമ്മ പ്രവർത്തനത്തിന് പ്രോൽസാഹനം നൽകണമെന്നും താല്പര്യമുണ്ട്. അതിനു് വ്യവസ്ഥാപിതമായി സംഘടിപ്പിച്ചേ പററൂ. അങ്ങനെ ഒരു സംഘടനയുണ്ടാകുവാൻ അനേക വർഷങ്ങളായി ശ്രീ ഭക്താനന്ദഗുരുദേവൻ ആശിച്ചിരുന്നതാണ്. അങ്ങനെ ഒരു ലക്ഷ്യത്തിലാണ് തൃപ്പാദങ്ങൾ 1952-ൽ മൂലമററം ആശ്രമവും വകകളും പന്മനാ ആശ്രമത്തിലേക്ക് കുമ്പളത്തു ശങ്കരപിള്ളയുടെ പേരിൽ ദാനയാധാരം എഴുതികൊടുത്തത്. ആ ലക്ഷ്യത്തിൽ ഒരു പുരോഗതിയും ഉണ്ടാക്കുവാൻ ശ്രീ ശങ്കരപ്പിള്ളക്ക് കഴിഞ്ഞില്ല. അതു് തിരിച്ചു എഴുതിവാങ്ങാൻ പാലക്കോട്ടാശ്രമത്തിലെ ചില ഭക്തന്മാർ മുൻകൈയെടുത്ത് പ്രവർത്തിച്ച് സാധിക്കുകയും ചെയ്തു.

ആത്മാർത്ഥമായ പ്രവർത്തകരുടെ അഭാവം കൊണ്ട് സ്ഥാപകർക്കു ശേഷം പല സ്ഥാപിതതാൽപ്പര്യ രംഗങ്ങളാക്കിമാററിയതായി അനുഭവങ്ങളുണ്ട്. ശ്രീ ഭക്താനക്താനന്ദ ഗുരുദേവന്റെ പല സ്ഥാപനങ്ങൾക്കും ഈ ദുർയ്യോഗമുണ്ടായി. പാലക്കാട്ടാശ്രമത്തിൽ ഗുരുദേവൻ ട്രസ്റ്റുണ്ടാക്കുവാൻ അനുവദിച്ചപ്പോൾ അതിൽ വടയമ്പാടി ഉൾപ്പെടേണ്ട എന്ന് ഇവനോട് കൽപ്പിച്ചതു് ത്രികാലജ്ഞാനിയായിരുന്നതുകൊണ്ടാണ്. എന്ന് ഇന്നു് അനുഭവപ്പെട്ടു കഴിഞ്ഞു. അവിടത്തെ അനുഗ്രഹത്താൽ ഈ 25 വർഷം കൊണ്ട് രൂപപ്പെട്ട ഈ സ്ഥാപനം തൃപ്പാദങ്ങളിൽ തന്നെസമർപ്പിക്കുന്നു. ആശ്രമത്തിന്റെ ഭാവിഭദ്രതയ്ക്കുവേണ്ടി പരമഭട്ടാരഗുരുകുലസേവാസംഘം രജിസ്റ്റർ ചെയ്തിരിക്കുകയാണ്. പൊതുയോഗം തെരഞ്ഞെടുക്കുന്ന ഭരണസമിതി മേൽനോട്ടം വഹിക്കുന്നു. കണക്കുകൾ ആഡിററു ചെയ്യുന്നതും ഡിസ്ട്രിക്റ്റ് രജിസ്ട്രാർക്ക് സമർപ്പിക്കുന്നതുമാണ്. ശ്രീ ചട്ടമ്പിസ്വാമികളെ കുലഗുരുവായി അംഗീകരിക്കുകയും, സ്ഥാപനത്തിന്റെ ലക്ഷ്യങ്ങൾക്ക് പ്രവർത്തിക്കുവാൻ പ്രതിജ്ഞയെടുക്കുന്ന വ്യക്തികൾക്കും സ്ഥാപനങ്ങൾക്കും അംഗത്വം നൽകുന്നുണ്ട്. ചട്ടമ്പിസ്വാമികൾ പ്രതിജ്ഞ ചെയ്യിപ്പിച്ച് പ്രവർത്തനരംഗത്ത് ഇറക്കിയതുകൊണ്ടല്ലേ നായർ സൊസൈററി ഇന്നത്തെ നിലയിലെത്തിയതു്. അർഹരായ കുട്ടികളെ തെരഞ്ഞെടുത്ത് ആദ്ധ്യാത്മിക ശിക്ഷണം

നൽകി ധർമ്മപ്രവർത്തനത്തിനു് നിയോഗിക്കുവാൻ സേവാസംഘത്തിനുദ്ദേശമുണ്ടു്. അതു് ശ്രീ ചട്ടമ്പിസ്വാമികളുടെ പരമ്പരയുടെ വളർച്ചയ്ക്കു് അത്യാവശ്യമാണെന്നു് വിശ്വസിക്കുന്നു. അതുകൊണ്ടു് ഇക്കാര്യങ്ങളിൽ തല്പരരായവർ സേവാസംഘത്തിൽ അംഗങ്ങളായി, പ്രവർത്തിക്കുവാൻ മുന്നോട്ടുവരണമെന്നു് ആഗ്രഹിക്കുന്നു. തദ്വാര, നമ്മുടെ നാട്ടിനും നാട്ടാർക്കും നേതൃത്വം കൊടുക്കുവാൻ അവർക്കു് കഴിയും.

കഴിഞ്ഞ ഇരുപത്തഞ്ചു വർഷമായി ഈ സാധു നിത്യേന സഞ്ചരിച്ചും ഭക്തജനങ്ങൾ തരുന്ന ഭിക്ഷ സ്വീകരിച്ചും അപ്പഴപ്പോൾ വന്നുചേരുന്ന ഭക്തന്മാരെ സ്വീകരിച്ചും ഒരു സ്ഥാപനത്തിനു് അത്യാവശ്യമായ അടിത്തറ സൃഷ്ടിച്ചിട്ടുണ്ടെന്നുള്ള കൃതജ്ഞതയുണ്ടു്. ഇവിടെ ഉണ്ടായ ഭൂസ്വത്തുക്കളും കെട്ടിടങ്ങളും ഇത്രയും കാലങ്ങളിലായി രൂപപ്പെട്ടതാണു്. ഈ സാധുവിന്റെ ജ്യേഷ്ഠൻ ശ്രീ എ. എൻ. ഗോവിന്ദൻ നായർ സഹോദരവാത്സല്യത്താൽ ഓരോ ഘട്ടങ്ങളിലായി പ്രതിസന്ധിയെ തരണം ചെയ്യാൻ നൽകിയവയാണ് ഇതിന്റെ മുടക്കമുതൽ 75 ശതമാനവുമെന്നു് എല്ലാവരും ശാശ്വതമായി, കൃതജ്ഞതയോടെ ധരിക്കേണ്ടതാണെന്നും രേഖപ്പെടുത്തുന്നു.

1985–86 അദ്ധ്യയനവർഷം ആരംഭിച്ച കോളേജിന്റെ പ്രവർത്തനങ്ങൾക്കു് നേതൃത്വം നൽകി വരുന്നതു് പാലാ സെന്റു് തോമസ് കോളേജ് ഹിന്ദി വിഭാഗം മേധാവിയായി ദീർഘകാലം സേവനമനുഷ്ഠിച്ച ഡോ: എൻ. ആർ എളേടമാണു്. അദ്ദേഹത്തോടുള്ള കടപ്പാടു് നിസ്സീമമാണു്.

1978–ൽ സേവാസംഘം ആരംഭിച്ചതുമുതൽ സെക്രട്ടറിസ്ഥാനത്തിരുന്നു എല്ലാ നിയമവ്യവസ്ഥകളും സംരക്ഷിച്ചു സേവനം അനുഷ്ഠിക്കുന്നതു് ശ്രീ മന്നത്തു പത്മനാഭന്റെ ആജ്ഞാനുവർത്തിയായി നായർ സർവ്വീസ് സൊസൈറ്റിയിൽ വിവിധ മേഖലകളിൽ ദീർഘകാലം നിസ്വാർത്ഥവും നിസ്സംഗവുമായ സമർപ്പണജീവിതം നയിച്ചിട്ടുള്ള ഏഴാച്ചേരി ശ്രീ സി. ജി. പരമേശ്വരൻനായരാണു്. അദ്ദേഹവും നമ്മുടെ നിത്യസ്മരണയ്ക്കു് അർഹരാണു്.

കോളേജദ്ധ്യാപകരായി സേവനം അനുഷ്ഠിക്കുന്ന സമർത്ഥരും ത്യാഗശീലരുമായ എല്ലാവരോടും ഈ സ്ഥാപനത്തിനു് അതീവ കൃതജ്ഞതയുണ്ടു്. ഈ കോളേജിന്റെ പുരോഗതിയിൽ പ്രധാനപങ്കുവഹിക്കേണ്ടതു് അവരാണു്.

ഇരുപത്തഞ്ചു വർഷം തികയുന്ന ഈ സ്ഥാപനത്തിന്റെ പ്രാരംഭകാലം മുതൽ സാമ്പത്തികസഹായവും നിർദ്ദേശങ്ങളും നൽകി പ്രോത്സാഹിപ്പിച്ചിട്ടുള്ള എല്ലാ സഹൃദയരായ പൊതുജനങ്ങളോടുമുള്ള കൃതജ്ഞതയും രേഖപ്പെടുത്തിക്കൊള്ളുന്നു.

തീർത്ഥപാദഗുരുപരമ്പരയിലെ മഹാചാര്യന്മാരെ സ്മരിച്ചുകൊണ്ടു് ഈ ലേഖനം ഉപസംഹരിക്കുന്നു. കുലഗുരുവിന്റെ മുമ്പിൽ. നിത്യേന പ്രകാശം നൽകിവരുന്ന അക്ഷയദീപത്തിനു് കൂപ്പുകൈ അർപ്പിക്കട്ടെ. ആ ദീപം ആ ചന്ദ്രതാരം പ്രശോഭിക്കട്ടെയെന്നു് ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.



# മഴവില്ല്

(പി എൻ നീലകണ്ഠൻനായർ)

ഗഗനത്താൽ താവും മഴവില്ലേ, നിന്റെ
നിറമേഴും കണ്ടാൽ കമനീയം!
വിരചിൽ തീന്നടെ വരചിലാഹ്ലാദം
തിരതല്ലുന്നാക്കും മനതാരിൽ
മിഴികൾക്കുത്സവമരുളുവാൻ വന്നോ—
രഴകേ, നിൻജന്മ മഹികാമ്യം.
ജനനം തൊട്ടിങ്ങു മരണാന്തത്തോളം നിൻ
ലളിതജീവിതമതി ധന്യം.
കരിമുകിൽ നിന്റെ പിറകിലായൊരു
വിരിയിടായ്കിലീയഴകെങ്ങോ?
അകലെ നിന്നിനൻ കനക രശ്മികൾ
വിതറിടായ്കിൽ നിൻ സ്മിതമുണ്ടോ?
മറവിയെന്നപോൽ മഴവില്ലേ, നീഹാ!
മറയുമ്പോഴുള്ളിൽ പരിതാപം:—
''അനുപമമാകും മധുരമഞ്ജിമ
ക്ഷണികമെന്നതോ പരമാർത്ഥം?''

